# ബജറ്റും ബദൽ ബജറ്റും

കേന്ദ്ര ധനകാര്യമന്ത്രി ഇത്തവണ പാർലമെൻറിൽ അവതരിപ്പിച്ച ബജറ്റ് രാജ്യത്തെമ്പാടും ചർച്ചാ വിഷയമാവുകയുണ്ടായി. ഇന്ത്യയിലെ പത്ര മാധ്യമങ്ങൾ ഏകപക്ഷീയമായിതന്നെ ഈ ബജറ്റിനെ മുക്തകണ്ഠം പ്രശംസിച്ചു. "ലോകബാങ്കിൻെറയും മറ്റും ഉപദേശം അപ്പാടെ അംഗീകരിക്കാതെ ഇന്ത്യൻ യാഥാർത്ഥ്യങ്ങളെകൂടി കണക്കിലെടുത്തുകൊണ്ടാണ് ധനകാര്യ മന്ത്രി സാമ്പത്തിക നയത്തിന് രൂപം നല്കിയിരിക്കുന്നത് " എന്നാണ് പത്രമാധ്യമങ്ങളിൽ ഏറിയപങ്കും ബജറ്റിനെക്കുറിച്ച് വിലയിരുത്തിയത്. വിലക്കയറ്റത്തിൻെറ തോത് കുറച്ചത്. കയറ്റുമതി വർദ്ധിപ്പിക്കാൻ നല്കിയ ആനു കൂല്യങ്ങൾ, വ്യവസായ-കാർഷിക മേഖലകൾക്ക് നല്കിയ സഹായങ്ങൾ, ഗ്രാമവികസനത്തിനുള്ള അടങ്കൽ ഗണ്യമായി വർദ്ധിപ്പിച്ച നടപടി എന്നിവ ഈ ബജറ്റിനെ ഒരു ചരിത്രം സൃഷ്ടിച്ച ഒന്നാക്കി തീർത്തു. ഇതിന്പുറമേ ബജറ്റ് കമ്മി കുറക്കുകയും ഒപ്പം നികുതിയിളവുകൾ പ്രഖ്യാപിക്കുകയും ചെയ്തതോടെ സർക്കാർ ആനുകൂല മാധ്യമങ്ങൾ ആവേശഭരിതരാവുക തന്നെ ചെയ്തു.

എന്നാൽ ഇന്ത്യയുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ ഈ ബജറ്റിന് കഴിയുമോ? ഇന്ത്യൻ യാഥാർത്ഥ്യങ്ങളെ കണക്കിലെടുത്തുകൊണ്ടുള്ള ഒരു സാമ്പത്തികനയമാണോ ഈ ബജറ്റിലൂടെ ധനമന്ത്രി നടപ്പാക്കിയിരിക്കുന്നത് ? നാണയനിധി, ലോകബാങ്ക് എന്നിവയുടെ സ്വാധീനം ഈ ബജറ്റിൽ എത്രത്തോളം നിഴലിച്ചിട്ടുണ്ട്? എന്നീ കാര്യങ്ങൾ പരിശോധിക്കുകയാണ് ഈ ലഘുലേഖയിലെ ആദ്യലേഖനത്തിൻെറ ലക്ഷ്യം.

ഇത്തവണത്തെ കേന്ദ്ര ബജറ്റിനെ പ്രശംസകൾകൊണ്ട് മൂടിയ ഇന്ത്യയിലെ പത്രങ്ങൾ ഡൽഹിയിലെ ഒരു സന്നദ്ധ സംഘടന പ്രസിദ്ധീകരിച്ച ബദൽ ബജറ്റ് മനഃപൂർവ്വം കണ്ടില്ലെന്ന് നടിച്ചു. വോളൻററി ആക്ഷൻ നെറ്റ്വർക്ക് ഇന്ത്യ (വാണി) എന്ന സന്നദ്ധ സംഘടനയ്ക്ക് വേണ്ടി ഒരു കൂട്ടം പുരോഗമനചായ്‌വുള്ള, സാമൂഹിക പ്രതിബദ്ധതയുള്ള സാമ്പത്തിക വിദഗ്ദ്ധന്മാർ തയ്യാറാക്കിയ 'ബദൽ ബജറ്റി'ൻെറ തർജ്ജമയാണ് ലഘുലേഖയിൽ രണ്ടാം ഭാഗമായി കൊടുത്തിരിക്കുന്നത്. ഈ ബദൽ ബജറ്റിലെ നിർദ്ദേശങ്ങൾ സ്വാശ്രയ സമിതിയുടെ അഭിപ്രായങ്ങളായി കരുതേണ്ടതില്ല. സമിതി, ഈ നിർദ്ദേശങ്ങൾ ജനങ്ങളുടെ ഇടയിൽ ചർച്ചക്കായി അവതരിപ്പിക്കുന്നു.

## ഒന്ന്

# 1993-94 ലെ കേന്ദ്ര ബജറ്റ്-ഒരു വിമർശനം

**1993-94** ലേക്കുള്ള കേന്ദ്രബജറ്റ് ഫെബ്രുവരി 27-ാം തിയതി കേന്ദ്ര ധനകാര്യമന്ത്രി പാർലമെൻറിൽ അവതരിപ്പിച്ചു. ഇന്ത്യയിലെ വിവിധ പത്രമാധ്യമങ്ങൾ ഈ ബജറ്റിന് ശക്തമായ പിന്തുണയാണ് നല്കിയത്. "ധീരവും ഭാവനാസമ്പന്നവും", "കണ്ണീരില്ലാത്ത വളർച്ച", "ഇത് വളർച്ചയുടെ ബജറ്റ് " എന്നിങ്ങനെയാണ് തലസ്ഥാനത്തുനിന്ന് പ്രസിദ്ധീകരിച്ച മാധ്യമങ്ങൾ ഇതിനെ വിശേഷിപ്പിച്ചത്. കേരളത്തിൽ നിന്നുള്ള പത്രമാധ്യമങ്ങളുടെ കാര്യവും വ്യത്യസ്തമായിരുന്നില്ല. "സിങ്ങിൻെറ തലപ്പാവിൽ നിന്നു സമ്മാനക്കൂമ്പാരം" എന്ന തലക്കെട്ടോടെ ഒരു പ്രധാന പത്രം ബജറ്റിനെക്കുറിച്ച് വിലയിരുത്തിയത് ഇപ്രകാരമായിരുന്നു. "മാന്ത്രിക ദണ്ഡിൻെറ ഒറ്റ വീശലിൽ രാജ്യത്തിൻെറ മൊത്തം ഉൽകണ്ഠകൾ അലിഞ്ഞില്ലാതെയായി. വരാനിരിക്കുന്ന ദിനങ്ങളെപ്പറ്റി തെളിമയാർന്നൊരു ചിത്രം വരച്ച അദ്ദേഹം (സിങ്ങ്) മികവുറ്റ സമ്മാനങ്ങളും സഞ്ചിയിലാക്കി വന്ന സാന്താക്ലോസായിരുന്നു. രണ്ട് നികുതി നിർദ്ദേശങ്ങൾ മാത്രമടങ്ങിയ ഇത്തരമൊരു ബജറ്റ് രാജ്യത്തെ ഒരു ധനകാര്യമന്ത്രിയും ഇതിന് മുമ്പ് അവതരിപ്പിച്ചിട്ടില്ല". പുത്തൻ സാമ്പത്തിക പരിഷ്കാരങ്ങളെ പൊതുവിൽ വിമർശിച്ചിരുന്ന മറ്റൊരു പത്രം, ബജറ്റിനെ വിമർശിക്കുന്നത് അപഹാസ്യമാണ് എന്ന് പ്രഖ്യാപിച്ചു "നല്ലതിനെ നല്ലതെന്ന് പറയാനുള്ള ധൈര്യം കാണിച്ചാലെ ചീത്തചീത്തയാണെന്ന് പറയുമ്പോൾ ജനങ്ങൾ വിശ്വസിക്കുകയുള്ളു" എന്നാണ് ഈ പത്രം വിമർശകരെ ഉപദേശിച്ചത്. എന്തൊക്കെയാണ് ഈ ബജറ്റിനെ 'മികവുറ്റ' താക്കി തീർത്തത് എന്ന് നോക്കാം.

1. ബജറ്റ് കമ്മി കുറഞ്ഞു. അത്കൊണ്ട് ബജറ്റ് വിലക്കയറ്റം സൃഷ്ടിക്കില്ല. വിലക്കയറ്റം 17 ശതമാനമായിരുന്നത് കഴിഞ്ഞ ബജറ്റിലൂടെ 7 ശതമാനമായി കുറക്കാൻ കഴിഞ്ഞു. ഇത്തവണത്തെ ബജറ്റ് നിർദ്ദേശങ്ങൾ നടപ്പിൽ വരുന്നതോടെ വിലകൾ പൂർണ്ണമായും നിയന്ത്രണ വിധേയമാകും.

2. ഈ ബജറ്റ് കയറ്റുമതിക്കാർക്ക് ഒട്ടേറെ ആനുകൂല്യങ്ങൾ നല്കിയിട്ടുണ്ട്. കൂടാതെ രൂപ സ്വതന്ത്ര വിനിമയ നാണയമാക്കുകയും ചെയ്തു. ഇത് മൂലം കയറ്റുമതിയിൽ അഭൂതപൂർവ്വമായ വളർച്ചയുണ്ടാകും. അങ്ങനെ വ്യാപാര കമ്മികുറയുകയും വിദേശ വിനിമയ പ്രതിസന്ധി പരിഹരിക്കപ്പെടുകയും ചെയ്യും.

3. എക്സൈസ് തീരുവകളിൽ ഈ ബജറ്റിലൂടെ വൻ കുറവുണ്ടാക്കിയിട്ടുണ്ട്. മാത്രമല്ല പിന്നോക്ക പ്രദേശങ്ങളിലെ നിക്ഷേപങ്ങൾക്ക് ഒട്ടേറെ സൗജന്യങ്ങളും അനുവദിച്ചിരിക്കുന്നു. ഈ നടപടി വ്യവസായവല്കരണം ത്വരിത ഗതിയിലാക്കും,

4. കാർഷിക മേഖലയ്ക്കും ഈ ബജറ്റ് ഗുണകരമാണ്. ഈ മേഖലക്കുള്ള വായ്പകൾ വർദ്ധിപ്പിക്കാനും ചില നികുതിയിളവുകൾ നല്കുന്നതിനും, വിപണിക്ക് മേലുണ്ടായിരുന്ന നിയന്ത്രണങ്ങൾ നീക്കം ചെയ്യുന്നതിനും കേന്ദ്ര ബജറ്റ് ഒട്ടേറെ ശ്രമങ്ങൾ നടത്തിയിരിക്കുന്നു,

5. ഗ്രാമവികസനത്തിനുള്ള ചിലവ് ഗണ്യമായി ഉയർത്തുകയും ഭക്ഷ്യ സബ്സിഡി നിലനിർത്തുകയും ചെയ്ത നടപടി ഇന്ത്യയിലെ ദരിദ്ര ജനങ്ങളുടെ ജീവിത നിലവാരം ഉയർത്താൻ സഹായിക്കും,

6. ഇത്തരത്തിൽ കമ്മി കുറയ്ക്കുകയും നികുതി ഇളവുകൾ പ്രഖ്യാപിക്കുകയും ഒക്കെ ചെയ്തിട്ടും പദ്ധതി അടങ്കലിൽ ഗണ്യമായ വർദ്ധനയുണ്ടാക്കിയിരിക്കുന്നു.

അങ്ങനെ ഒരു പ്രധാന പത്രത്തിൻെറ ഭാഷയിൽ "ലോക ബാങ്കിൻെറയും അന്താരാഷ്ട്ര നാണയനിധിയുടെയും നിർദ്ദേശങ്ങളെ അപ്പാടെ അംഗീകരിക്കാതെ ഇന്ത്യൻ യാഥാർത്ഥ്യങ്ങളെക്കൂടി കണക്കിലെടുത്തുകൊണ്ടാണ് ധനകാര്യമന്ത്രി സാമ്പത്തിക നയത്തിന് രൂപം നല്കിയിരിക്കുന്നത്."

ഈ നേട്ടങ്ങൾ എത്രത്തോളം യാഥാർത്ഥ്യബോധത്തോടുകൂടിയുള്ളതാണ് എന്ന് വിശകലനം ചെയ്യാനാണ് ഇവിടെ ശ്രമിക്കുന്നത്. ബജറ്റ് എന്ന രേഖയെപ്പറ്റി കൂടുതൽ മനസ്സിലാക്കിയാൽ മാത്രമേ ഈ വിശകലനം പൂർണ്ണമാവുകയുള്ളു.

## ബജറ്റ്-സാമ്പത്തിക നയങ്ങളുടെ സുപ്രധാന രേഖ

സർക്കാരിൻെറ വാർഷിക വരവ് ചെലവുകൾ സംബന്ധിച്ചുള്ള വെറുമൊരു സ്ഥിതി വിവര കണക്കല്ല ബജറ്റ്. എത്ര വരുമാനം, എവിടെ നിന്ന്, എങ്ങനെ സമാഹരിക്കാൻ ഉദ്ദേശിക്കുന്നു? ഈ വരുമാനം ഏത് തുറകളിൽ എപ്രകാരം ചെലവഴിക്കപ്പെടും, എന്നിവ സംബന്ധിച്ച് സർക്കാരുകൾ സ്വീകരിക്കുന്ന നയങ്ങൾ രാജ്യത്തിൻെറ സാമ്പത്തിക അഭിവൃദ്ധിയേയും ജനങ്ങളുടെ ക്ഷേമത്തേയും വളരെയേറേ സ്വാധീനിക്കാൻ പോന്നവയാണ്. ചുരുക്കത്തിൽ സർക്കാരിൻെറ സാമ്പത്തിക നയങ്ങൾ പ്രഖ്യാപിക്കുന്ന അതിപ്രധാനമായ ഒരു രേഖയാണ് വാർഷിക ബഡ്ജറ്റ്.

സർക്കാരിൻെറ വരുമാനത്തെ രണ്ടായി തിരിക്കാം: റവന്യൂ വരുമാനവും മൂലധനവരുമാനവും. സർക്കാർ ചിലവുകളേയും, റവന്യൂ ചിലവ്, മൂലധനചിലവ് എന്നിങ്ങനെ രണ്ടായി തിരിക്കാം. റവന്യൂവരുമാനം മുഖ്യമായും നികുതിയിലൂടെ ലഭിക്കുന്നതാണ്. ആദായ നികുതി, സ്വത്ത് നികുതി തുടങ്ങി നികുതിദായകൻെറ മേൽ നേരിട്ടു ചുമത്തുന്ന നികുതികളെ പ്രത്യക്ഷ നികുതികളെന്നും, ഉല്പന്നങ്ങളുടെ മേൽ ചുമത്തുന്ന നികുതികളെ പരോക്ഷ നികുതികളെന്നും വിളിക്കുന്നു. കയറ്റുമതി - ഇറക്കുമതി ഉല്പന്നങ്ങളുടെ മേൽചുമത്തുന്ന പരോക്ഷ നികുതികളാണ് കസ്റ്റംസ് - എക്സൈസ് തീരുവകൾ. ചരക്കുകളുടെ ഉല്പാദന സ്ഥലത്ത് വെച്ച് ഈടാക്കുന്ന പരോക്ഷ നികുതിയെ എക്സ്സൈസെന്നും മൊത്ത ചില്ലറ വ്യാപാരസ്ഥലത്ത് വെച്ച് ഈടാക്കുന്ന പരോക്ഷനികുതിയെ വില്പന നികുതിയെന്നും വിളിക്കുന്നു. 62,739 കോടി രൂപയാണ് സർക്കാരിൻെറ ഈ വർഷത്തെ മൊത്തം പ്രതീക്ഷിത നികുതി വരുമാനം.

നികുതികളിൽ ഒരു ഭാഗം ഭരണഘടനാ പ്രകാരം സംസ്ഥാനങ്ങൾക്ക് അർഹതപ്പെട്ടതാണ്. 1993-94 ൽ കേന്ദ്ര സർക്കാർ പിരിക്കുന്ന നികുതിയുടെ ഏതാണ്ട് 26 ശതമാനം വരും ഈ വിഹിതം. ഇത് കിഴിച്ചതിന് ശേഷമുള്ള തുകയാണ് പ്രതീക്ഷിത വരുമാനമായി മുകളിൽ കുറിച്ചിരിക്കുന്നത്. നികുതി വരുമാനത്തിന് പുറമേ മറ്റുചില റവന്യൂ വരുമാന മാർഗ്ഗങ്ങളും സർക്കാരിനുണ്ട്. പൊതുമേഖലാ സ്ഥാപനങ്ങളുടെ ലാഭം, വായ്പകളിൽനിന്ന് ലഭിക്കുന്ന പലിശ, വിവിധതരം സേവനങ്ങൾക്ക് ഈടാക്കുന്ന ഫീസുകൾ എന്നിവയാണവ. ഇത്തരത്തിൽ നികുതിയേതര വരുമാന മാർഗ്ഗങ്ങളിലൂടെ 21470 കോടി രൂപ ലഭിക്കുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നത്.

സർക്കാർ എടുക്കുന്ന വായ്പകളെയാണ് മൂലധന വരുമാനം എന്ന് വിളിക്കുന്നത്. ബഡ്ജറ്റിലൂടെ ഏകദേശം 10,000 ൽ പരം കോടി രൂപയാണ് വിദേശത്തു നിന്ന് സർക്കാർ കടം വാങ്ങുന്നത്. ഇതിൻെറ പകുതി കടബാദ്ധ്യതകൾ തീർക്കാനായി വിദേശികൾക്ക് തന്നെ നല്കണം.ഇതു കിഴിച്ചിട്ട് അസ്സലായി 5454 കോടി രൂപയാണ്

വിദേശത്തുനിന്ന് വായ്പയായി ലഭിക്കുന്നത്. ആഭ്യന്തര വായ്പകളിൽ നിന്നാവട്ടെ അസ്സൽ വായ്പാവരുമാനം 27191 കോടി രൂപയാണ്. അഭ്യന്തര വായ്പകളിൽ സർക്കാർ പുറപ്പെടുവിക്കുന്ന കടപത്രങ്ങളിലൂടെ ശേഖരിക്കുന്ന വായ്പകൾ മാത്ര മല്ല ചെറുകിട സമ്പാദ്യ പദ്ധതി, പ്രോവിഡണ്ട് ഫണ്ട് തുടങ്ങിയവയിലൂടെ ശേഖരി ക്കുന്ന തുകയും പെടും പൊതുമേഖലാ ഓഹരികൾ വിറ്റുകിട്ടുന്ന പണവും മൂലധന വരുമാനമായിട്ടാണ് കണക്കിൽപ്പെടുത്തിയിരിക്കുന്നത്. മുൻവർഷങ്ങളിൽ കേന്ദ്രസർ ക്കാർ സംസ്ഥാനങ്ങൾക്കും പൊതുമേഖലാസ്ഥാപനങ്ങൾക്കും മറ്റും നല്കിയ വായ്പകൾ തിരിച്ചുപിടിക്കുന്നത് വഴി 6655 കോടിരൂപയും പ്രതീക്ഷിക്കുന്നു. അങ്ങനെ മൊത്തം മൂലധന വരുമാനം 42800 കോടി രൂപയാണ്.

ഇനി ചെലവിനങ്ങൾ എടുക്കാം. ജീവനക്കാരുടെയും മറ്റും ശമ്പളവും സ്റ്റേഷനറി തുടങ്ങിയ മറ്റു ആവർത്തന ചെലവുകളും റവന്യൂചെലവ് എന്നാണ് അറിയപ്പെടുന്നത്. പൊതുമരാമത്തിനും മറ്റു ജംഗമവസ്തുക്കൾക്കും വേണ്ടിയുള്ള ചെലവാകട്ടെ മൂലധന ചെലവെന്നും അറിയപ്പെടുന്നു.

സർക്കാരിൻെറ ചെലവിനെ മറ്റൊരു രീതിയിലും വിഭജിക്കാം. പദ്ധതി ചെലവെന്നും പദ്ധതിയേതര ചെലവെന്നും. പ്ളാനിംഗ് കമ്മീഷൻ അംഗീകരിച്ച വാർഷിക പദ്ധതിയുടെ ഭാഗമായിട്ടുള്ള ചെലവുകളാണ് പദ്ധതി ചെലവുകൾ. പദ്ധതിചെലവെല്ലാം മൂലധന കണക്കിലാണ് ഉൾപ്പെടുത്തുക എന്നൊരു തെറ്റിധാര ണ പരക്കെയുണ്ട്. ഇതുശരിയല്ല. പദ്ധതിയുടെ ഭാഗമായി നടപ്പാക്കുന്ന സ്കീമുകളി ലെ ശമ്പളവും മറ്റും റവന്യൂ ചെലവായിട്ടും മരാമത്തു ചെലവുകളെ മൂലധന ചെലവായിട്ടും വിഭജിച്ചാണ് ബജറ്റിൽ വിലയിരുത്തുക. ഉദാഹരണത്തിന് പദ്ധതി യുടെ ഭാഗമായി ഒരു പുതിയ സർവ്വകലാശാല സ്ഥാപിക്കുകയാണെന്നിരിക്കട്ടെ. ജീവനക്കാരുടെയും അദ്ധ്യാപകരുടെയും ശമ്പളം റവന്യൂ ചെലവിലാണുപ്പെടു ത്തുക. കെട്ടിടത്തിൻെറയും മറ്റും നിർമ്മാണ ചെലവേ മൂലധന കണക്കിൽ വരൂ.

റവന്യൂ ചെലവും മൂലധന ചെലവും അടക്കം സർക്കാരിൻെറ ആകെ പ്രതീക്ഷിത ചെലവ് 131329 കോടി രൂപയാണ്. വരുമാനമാകട്ടെ നാം നേരത്തെ കണ്ടതുപോലെ 127009 കോടി രൂപ മാത്രം. സർക്കാരിൻെറ ആകെ വരുമാനത്തേ ക്കാൾ കൂടുതലാണ് ചെലവ്. അഥവാ ബജറ്റ് കമ്മിയാണ്. 1993-94 ബജറ്റ് കമ്മി 4314 കോടി രൂപയാണ്. ഇത്രയും പണം എങ്ങനെയാണ് സർക്കാർ കണ്ടെത്തുക ? കമ്മിപ്പണം അടിക്കുകയേ നിവൃത്തിയുള്ളു.

കേന്ദ്ര സർക്കാരിൻെറ ആകെ വരുമാനവും ചെലവുമെടുത്താൽ ബജറ്റ് കമ്മിയായിരിക്കുന്നതുപോലെ തന്നെറവന്യൂ വരുമാനത്തെയും റവന്യൂ ചെലവിനെ യും തമ്മിൽ താരതമ്മ്യപ്പെടുത്തിയാലും അവിടെയും കമ്മിയാണെന്നു കാണാം. ശമ്പളം, പലിശ, സബ്സിഡികൾ തുടങ്ങിയ ഭരണചെല വുകൾക്കു വേണ്ടിവരുന്ന ചെലവുകളെയാണല്ലോ റവന്യൂ ചെലവുകൾ എന്നു വിളിക്കുന്നത്. ഈ ആവർത്തന ചെലവുകൾക്കായി വായ്പയെടുക്കേണ്ടി വരരുത് എന്നതാണ് ശരിയായ ബജറ്റ് തത്വം. നിത്യവൃത്തിക്കായി സ്ഥിരമായി കടമെടുക്കേണ്ടി വരുന്ന ഒരാൾ പാപ്പരാകും എന്നതിനു വലിയ വിശദീകരണം വേണ്ടല്ലോ. വായ്പകളിലൂടെ സമാഹരിക്കുന്ന പണം നാളെ വരുമാനം സൃഷ്ടിക്കുന്നതോ തിരിച്ചുലഭിക്കുന്നതോ ആയ മൂലധന ചെലവുകൾക്കായേ വിനിയോഗിക്കാൻ പാടുള്ളൂ. എന്നാൽ മൻമോഹൻ സിംഗി ൻെറ ബജറ്റിൽ റവന്യൂ വരുമാനത്തേക്കാൾ 17630 കോടി രൂപ അധികമാണ് റവന്യൂ ചെലവ്. അഥവാ റവന്യൂകമ്മി 17630 കോടിരൂപയാണ്.

റവന്യൂകമ്മി നികത്തുന്നതിനായും മൂലധന ചെലവിനായും പൊതുമേഖ ലാ ഓഹരികൾവിറ്റും 'വിദേശത്തുനിന്നും നാട്ടിൽനിന്നും വായ്പകളെടുത്തും പഴയ കടങ്ങൾ തിരിച്ചുപിടിച്ചും പണം സമാഹരിക്കുകയാണ് ധനമന്ത്രി ചെയ്യുന്നത്. ഇപ്രകാരം സമാഹരിക്കുന്ന വരുമാനത്തിൽ വായ്പകളെ യഥാർത്ഥ സർക്കാർ

വരുമാനമായി കണക്കാക്കാൻ കഴിയില്ല എന്നാണ് നാണയ നിധിയും മറ്റും പറയുന്നത്. റവന്യൂ വരുമാനം മാത്രമാണു പോലും യഥാർത്ഥ വരുമാനം. തന്മൂലം യഥാർത്ഥ കമ്മി കണക്കാക്കണമെങ്കിൽ ബജറ്റ് കമ്മി (അതായത് കമ്മിപ്പണം)യോട് വായ്പകളിൽ നിന്നു ലഭിക്കുന്ന വരുമാനവും കൂടിച്ചേർക്കണം എന്നാണ് നാണയ നിധിയും മറ്റും വിധിച്ചിട്ടുള്ളത്. ഇതിനെയാണ് ധനകമ്മി എന്നു പറയുന്നത്. ബജറ്റ് കമ്മി നേരത്തേ കണ്ടതുപോലെ 4314 കോടി രൂപയാണ്. വിദേശത്തുനിന്നും നാട്ടിൽ നിന്നുമായി 32645 കോടി രൂപയാണ് വായ്പകളായി ഈ വർഷം സമാഹരിക്കുകയെന്നാണ് മൻമോഹൻ സിംഗ് പ്രതീക്ഷിക്കുന്നത്. അങ്ങനെ ധനകമ്മി 1993-94 ൽ 36959 കോടിരൂപയാണ്.

ചുരുക്കത്തിൽ, 4314 കോടി രൂപ ബജറ്റ് കമ്മിയും 17630 കോടി രൂപ റവന്യൂ കമ്മിയും 36959 കോടി രൂപ ധനകമ്മിയും വരുത്തി വയ്ക്കുന്ന ഒരു ബജറ്റിനെയാണ് നിക്ഷിപ്ത താല്പര്യക്കാരും അവരുടെ വലയിൽ വീണിരിക്കുന്ന ശുദ്ധാത്മാക്കളും ചേർന്ന് വാഴ്ത്തിക്കൊണ്ടിരിക്കുന്നത്.

കേന്ദ്ര ബജറ്റിൻെറ പൊതുവിലുള്ള 'മികവ് 'നാം കണ്ടു. ഇനി ഓരോ നേട്ടങ്ങൾ പ്രത്യേകമായെടുത്ത് പരിശോധിക്കാം.

## വിലക്കയറ്റം : മിഥ്യയും യാഥാർത്ഥ്യവും

വിലക്കയറ്റം കുറക്കാൻ കഴിഞ്ഞു എന്നും ഈ ബജറ്റിലെ നിർദ്ദേശങ്ങൾ നടപ്പിലാകുന്നതോടെ വിലകൾ പൂർണ്ണമായും നിയന്ത്രണ വിധേയമാകും എന്നുമാണല്ലോ മൻമോഹൻ സിങ്ങ് ബജറ്റിലൂടെ നമ്മോട് പ്രഖ്യാപി ക്കുന്നത്. ഇത് ശരിയാണോ എന്ന് നോക്കാം.

മൂന്ന് ചോദ്യങ്ങളാണ് ഇത്തരുണത്തിൽ പ്രസക്തമാകുന്നത്:

a. കഴിഞ്ഞ വർഷം വിലകൾക്കെന്ത് സംഭവിച്ചു?

b. ഈ വർഷം പണപ്പെരുപ്പത്തിന് എന്ത് സംഭവിക്കും?

c. പണപ്പെരുപ്പം കുറഞ്ഞാൽപോലും മറ്റെന്തെങ്കിലും കാരണംകൊണ്ട് വിലകൾ ഉയരാനുള്ള സാദ്ധ്യതകളുണ്ടോ ?

ആദ്യമായി തന്നെ ഒരു കാര്യം പറഞ്ഞുകൊള്ളട്ടെ : കഴിഞ്ഞ വർഷവും വിലകൾ ഉയരുകയാണു താഴുകയല്ല ഉണ്ടായത്. 1980-81 ലെ വിലകൾ 100 എന്ന അനുമാനത്തെ അടിസ്ഥാനമാക്കി കണക്കാക്കുകയാണെങ്കിൽ 1990 സെപ്പംബറിലെ മൊത്തവില സൂചിക 180 ആണ്. 1991 സെപ്പംബറിൽ അത് 210 ആയി ഉയർന്നു. 1992 സെപ്പംബറിലാവട്ടെ 230 ആയി പിന്നെയും ഉയർന്നു.

അപ്പോൾ വില നിലവാരം തുടർച്ചയായി ഉയർന്നുകൊണ്ടിരിക്കയാണ്. മൻമോഹൻ സിങ്ങിന് അവകാശപ്പെടാവുന്നത് വില നിലവാരം ഉയരുന്നതിൻെറ വേഗത കുറയ്ക്കുന്നതിനു കഴിഞ്ഞു എന്നാണ്. പക്ഷെ ഇവിടെപ്പോലും വസ്തുതകൾ മാർച്ച് വ്യാമോഹം സൃഷ്ടിക്കുന്നതിനാണ് അദ്ദേഹത്തിൻെറ പുറപ്പാട്.

കൂടുതൽ വിശദീകരിക്കാം. 1992 സെപ്പംബറിൽ 1990 സെപ്പംബറിനെ അപേക്ഷിച്ച് മൊത്തം വില സൂചിക 50 പോയൻറ് ഉയർന്നു (230-180=50)അതായത് 1990 സെപ്പംബറിനെ അപേക്ഷിച്ച് 30 ശതമാനം വിലക്കയറ്റം ഉണ്ടായി.

എന്നൽ മൻമോഹൻ സിങ്ങ് ഈ പ്രതിഭാസത്തെ അവതരിപ്പിക്കുക ഇപ്രകാമായിരിക്കും. 1991 സെപ്പംബറിൽ മൊത്തവില സൂചിക മുൻ വർഷത്തെ അപേക്ഷിച്ച് 30 പോയൻറ് ഉയർന്നു. (210-180=30) എന്നുവെച്ചാൽ വിലക്കയറ്റം 17 ശതമാനം. എന്നാൽ 1992 സെപ്പംബറിൽ മൊത്ത വില സൂചിക മുൻ വർഷത്തെ അപേക്ഷിച്ച് 20 പോയൻെറ ഉയർന്നുള്ളു. എന്നുവെച്ചാൽ വിലക്കയറ്റം 9 ശതമാനം. വിലക്കയറ്റം 17 ശതമാനത്തിൽനിന്ന് 9 ശതമാനമായിതാണു! എത്ര വിദഗ്ധമായി

ട്ടാണ് വിലകൾ താഴുന്നു എന്ന പ്രതീതി ഉണ്ടാകുന്നത്. മൻമോഹൻ സിങ്ങിൻെറ കീഴിൽ 30 ശതമാനം വിലകൾ ഉയർന്നു എന്നതാണ് മറച്ചു വയ്ക്കുന്നത്.

മറ്റ് രണ്ടുകാര്യങ്ങൾ കൂടി ഈ അവസരത്തിൽ സൂചിപ്പിക്കാനുണ്ട്. ഇതിൽ ഒന്നാമത്തേത് മുകളിൽ വിലക്കയറ്റത്തെ കണക്കാക്കിയിരിക്കുന്നത്. ഏതെങ്കിലും ഒരു ദിവസത്തേയൊ, ആഴ്ചയിലേയോ മാസത്തേയോ ശരാശരി മൊത്തവില സൂചികയെ അടിസ്ഥാനപ്പെടുത്തിയല്ല. മറിച്ച്, ഒരു വർഷം മുമ്പുള്ള അതേ ദിവസത്തേയോ ആഴ്ചയിലേയോ മാസത്തേയോ മൊത്തവില സൂചികയുമായി താരതമ്യപ്പെടുത്തികൊണ്ടാണ്. അപ്പോഴാണ് വിലക്കയറ്റം 17 ശതമാനത്തിൽനിന്ന് 9 ശതമാനമായല്ല ബജറ്റ് പ്രസംഗത്തിൽ അവകാശപ്പെടുന്നതുപോലെ 7 ശതമാനമായും മറ്റും കുത്തനെ കുറയുന്നത്. എന്നാൽ ഇപ്രകാരം ഏതെങ്കിലും രണ്ടുപോയൻറുകളെ തമ്മിൽ താരതമ്യപ്പെടുത്തി വിലക്കയറ്റ നിരക്കു പറയുന്നതിനു പകരം ഒരു വർഷം മുഴുവൻ ഉണ്ടായ വിലകളുടെ ശരാശരിയായി കണക്കാക്കിയാൽ കഴിഞ്ഞ വർഷത്തെ വിലക്കയറ്റം 14 ശതമാനമായി താഴും. ഈ വർഷത്തെ വിലക്കയറ്റം 9-10 ശതമാനമായി ഉയരും ! വിലയിടിവിൻെറ കിലുകിലാരവം ഒട്ടേറെ ചോർന്നുപോകുന്നു.

രണ്ടാമത്തെ കാര്യം ഇതുവരെ പറഞ്ഞ കണക്കുകളെല്ലാം മൊത്ത വില സൂചികയെ അടിസ്ഥാനമാക്കിയുള്ളവയാണ് എന്നതാണ്. സാധാരണക്കാരെ സംബന്ധിച്ചിടത്തോളം പ്രസക്തം ചില്ലറ വില സൂചികയാണ്. ഒരുപക്ഷേ അതിലേറെ പ്രസക്തം വിവിധ വിഭാഗം ജനങ്ങളുടെ ജീവിതച്ചെലവിലുണ്ടാകുന്ന വർധനയെ അളക്കാൻ ഉപയോഗിക്കുന്ന ജീവിത വില സൂചികയാണ്. ഇവയെല്ലാം മൊത്ത വില സൂചികയേക്കാൾ കൂടുതൽ വേഗതയിൽ ഉയരുന്നു എന്നതാണ് ഇതുവരെയുള്ള അനുഭവം. ഉദാഹരണത്തിന് കർഷകത്തൊഴിലാളികളുടെ ജീവിതവിലസൂചിക 1991 ആഗസ്റ്റ് മുതൽ 1992 ആഗസ്റ്റ്വരെയുള്ള കാലയളവിൽ 21.4 ശതമാനം ഉയർന്നു. അതേ സമയം മൊത്ത വില സൂചികയാവട്ടെ 13.7 ശതമാനമേ ഉയർന്നുള്ളൂ.

അടുത്തതായി രണ്ടാമത്തെ പ്രശ്നം : ഈ ബജറ്റ് വഴി പണപ്പെരുപ്പം കുറയുമോ? നേരത്തെ കണ്ടതുപോലെ ബജറ്റ് കമ്മിയും കമ്മിപ്പണവും ഗണ്യമായി കുറയ്ക്കുന്നതിനുള്ള ശ്രമം ഈ ബജറ്റിൽ നടത്തിയിട്ടുണ്ട്. എന്നിട്ടും 4314 കോടി രൂപയുടെ കമ്മിപ്പണം അടിക്കേണ്ടിവരും. ഇതു കഴിഞ്ഞ വർഷത്തെ കമ്മിപ്പണത്തേക്കാൽ 40 ശതമാനം കുറവാണ്. ഈ പരിശ്രമം വിജയിക്കുമോ, അതോ കഴിഞ്ഞ വർഷത്തെപ്പോലെ ബജറ്റ് മതിപ്പിനേക്കാൽ 35-40 ശതമാനം കമ്മിപ്പണം ചെലവാക്കി ധനവർഷം അവസാനിപ്പിക്കുമോ എന്നു കാത്തിരുന്നു കാണാം.

കമ്മിപ്പണവും അതു സൃഷ്ടിക്കുന്ന പണപ്പെരുപ്പവും മാത്രമല്ല വിലക്കയറ്റത്തിനുകാരണം എന്നു മനസിലാവുന്നതോടെ മൂന്നാമത്തെ പ്രശ്നത്തിനു ഉത്തരമായി. പണപ്പെരുപ്പംമൂലം രൂപയുടെ മൂല്യം ഇടിയുന്നതാണ് വിലക്കയറ്റത്തിൻെറ മുഖ്യകാരണം. പക്ഷേ പണപ്പെരുപ്പമില്ലെങ്കിലും സർക്കാർ നിയന്ത്രിത വിലകൾ ഉയർത്തുന്നതുകൊണ്ടും, കുത്തകകൾ വില വർദ്ധിപ്പിക്കുന്നതുകൊണ്ടും, ഇറക്കുമതി വിലകൾ ഉയരുന്നതുമൂലം ഉല്പാദനച്ചെലവേറുന്നതുകൊണ്ടും മറ്റും വിലക്കയറ്റമുണ്ടാകാം എന്നാണ് സാമ്പത്തികശാസ്ത്രം പഠിപ്പിക്കുന്നത്.

ഇതൊക്കെയാണെങ്കിലും 1992-93 സാമ്പത്തിക വർഷത്തിൽ വിലകളിലുണ്ടായ വർധനയുടെ വേഗതയെ മുൻവർഷത്തെ അപേക്ഷിച്ചു പിടിച്ചു നിർത്താൻ എങ്ങനെകഴിഞ്ഞു എന്ന ചോദ്യം പ്രസക്തമാണ്.

ഈ പ്രതിഭാസത്തിന് പിന്നിൽ പ്രവർത്തിച്ച രണ്ട് അടിസ്ഥാന ഘടകങ്ങളെ ക്കുറിച്ച് സൂചിപ്പിക്കേണ്ടതുണ്ട്. ഇത്തവണത്തെ 'ഇക്കണോമിക് സർവ്വേ' യിൽ വാർഷിക വിലക്കയറ്റം സംബന്ധിച്ച് നൽകിയിരിക്കുന്ന വിശദമായ കണക്കുകൾ പരിശോധിച്ചാൽ ഇതുസംബന്ധിച്ച സൂചന ലഭിക്കും. കാർഷിക ഉൽപ്പന്നങ്ങളുടെ

വില കഴിഞ്ഞ വർഷം ഒരു ശതാമാനം മാത്രമാണ് ഉയർന്നത്. അതിൽ ധാന്യവില യാകട്ടെ 1.6 ശതമാനവും. ഭക്ഷ്യേതര ഉൽപ്പന്നങ്ങളുടെ വില 7.9 ശതമാനം കുറയുകപോലുമുണ്ടായി. എണ്ണ വില 8 ശതമാനമാണ് കുറഞ്ഞത്. (ഈ കണക്കു കളുടെ നിജസ്ഥിതി എത്ര ചിന്തിച്ചിട്ടും ബോധ്യം വരുന്നില്ല. അനുഭവം മറിച്ചാണ്. നമ്മുടെ മനുഭവം ചില്ലറ വിലകളുമായി ബന്ധപ്പെടുത്തിയുള്ളതാണെന്നും ഡോ. സിങ്ങിൻെറ കണക്ക് മൊത്തവിലയെ ആസ്പദമാക്കിയിട്ടുള്ളതാണെന്നും ധരിച്ച് സമാ ധാനിക്കുക) ഈ സാമ്പത്തികവർഷം വിലവർധന രണ്ടക്കസംഖ്യയിലേക്ക് കടന്നി ല്ലെങ്കിൽ അതിൻെറ മുഖ്യസംഭാവന കാർഷിക ഉൽപ്പന്നങ്ങളുടെ വിലയിടിവിൽ നിന്നാണെന്ന് വ്യക്തമാകുന്നു.

അപ്പോൾ പുതിയ സാമ്പത്തികനയത്തോടല്ല പ്രകൃതി കനിഞ്ഞുനൽകിയ കാലവർഷത്തോടാണ് നാം നന്ദി പറയേണ്ടതെന്ന് വരുന്നു. ഇന്ത്യയിൽ 70 ശതമാ നത്തോളം ജില്ലകളിൽ ശരാശരിയോ അതിൽ കൂടുതലോ മഴകഴിഞ്ഞവർഷം ലഭിച്ചു. ഡോ. മൻമോഹൻസിങ്ങ് ഈ വർഷം വില സംബന്ധിച്ച് നടത്തുന്ന വീരവാദങ്ങളെ ക്കുറിച്ച് കാലവർഷം കഴിഞ്ഞ് വിധി പറയാം.

കാർഷിക ഉൽപ്പാദനം കഴിഞ്ഞ കുറെ വർഷങ്ങളിലും കുറച്ചൊക്കെ ഉയർ ന്നു എന്നത് നേരാണ്. എന്നാൽ ആളോഹരി ഉൽപ്പാദനം പരിശോധിച്ചാൽ എടുത്തു പറയത്തക്ക എന്തെങ്കിലും പുരോഗതി ഉണ്ടെന്ന് പറയാനാവില്ല. ഉദാഹരണത്തിന് പ്രതിശീർഷ ഭക്ഷ്യധാന്യ ലഭ്യത 60കളുടെ ആദ്യത്തെ അഞ്ച് വർഷങ്ങളെടുത്താൽ ശരാശരി 168 കിലോഗ്രാമായിരുന്നു. എന്നാൽ 1988 മുതലുള്ള 5 വർഷമെടുത്താൽ ശരാശരി പ്രതിശീർഷ ധാന്യലഭ്യത 175 കിലോഗ്രാം ആണ്. വെറും ഏഴ് കിലോ ഗ്രാമിൻെറ വർധന മാത്രം. യഥാർഥം പറഞ്ഞാൽ 1992 ലെ ധാന്യ ഇറക്കുമതി കൂടി ഉൾപ്പെടുത്തിയാൽ പോലും ഈ സാമ്പത്തികവർഷത്തെ പ്രതിശീർഷ ധാന്യ ലഭ്യത മുൻവർഷത്തെ അപേക്ഷിച്ച് 7 ശതമാനം കുറവായിരുന്നു. പ്രതിശീർഷ ധാന്യലഭ്യത ഉയരാതിരിക്കുക, എന്നിട്ടും വിലകൾ താഴുക. എന്താണിതിൻെറ അർത്ഥം? ധാന്യത്തിനുള്ള ഡിമാൻഡ് കുറഞ്ഞു. ഇന്ത്യക്കാരെല്ലാം വയറ് നിറച്ചുണ്ട ശേഷം ആണോ ആവശ്യം കുറഞ്ഞത്? അല്ല എന്ന് പകൽപോലെ വ്യക്തം. പട്ടിണിക്കാരായ ദരിദ്രകോടികൾക്ക് ഭക്ഷണം വാങ്ങാനുള്ള ശേഷിയില്ല. പുതിയ സാമ്പത്തിക നയങ്ങൾ നടപ്പാക്കിയപ്പോൾ വിലകൾ നിയന്ത്രണാതീതമാകാതിരുന്നത് ഈ നയങ്ങൾ ജനങ്ങളുടെ ദാരിദ്രം വർധിപ്പിച്ചതിനാലാണ്.

പുതിയ സാമ്പത്തികനയങ്ങളുടെ ഫലമായി നാട്ടിൻപുറങ്ങളിൽ നടന്നുകൊ ണ്ടിരിക്കുന്ന ഭയാനകമായ പാപ്പരികരണത്തിൻെറ ഫലങ്ങൾ ആന്ധ്രപ്രദേശിലെ കൈത്തറി തൊഴിലാളികളുടെയും ഒറീസ്സയിലെ ഗിരിവർഗക്കാ രുടെയും മറ്റ് പട്ടിണി മരണങ്ങളുടെ വാർത്തകളിലൂടെ കുറച്ചെങ്കിലും പുറത്തുവന്നു കൊണ്ടിരിക്കുന്നുണ്ട്.

ബജറ്റ് കമ്മി കുറഞ്ഞാൽപോലും വിലക്കയറ്റത്തിന് ആക്കം കൂട്ടാവുന്ന ഒരു നടപടി ബജറ്റ് നിർദേശത്തിലുണ്ട്. ഇന്ത്യൻ രൂപയുടെ വിനിമയനിരക്കിൻെറ ഏകീ കരണം സംബന്ധിച്ച് നിർദേശമാണത്. ഇതുവരെ ഇന്ത്യാ സർക്കാർ ഇറക്കുമതി ചെയ്തുകൊണ്ടിരുന്ന വളം, പെട്രോൾ തുടങ്ങിയവക്കാവശ്യമായ വിദേശനാണയം ഡോളറിന് 26 രൂപ എന്ന നിരക്കിൽ കയറ്റുമതിക്കാരിൽനിന്ന് ലഭിക്കുമായിരുന്നു. കയറ്റുമതിക്കാർ അവരുടെ വിദേശനാണയ വരുമാനത്തിൻെറ 40 ശതമാനം ഈ ഔദ്യോഗിക നിരക്ക് പ്രകാരം ഇന്ത്യാ സർക്കാരിന് നൽകാൻ ബാദ്ധ്യസ്ഥരായിരുന്നു. ബാക്കി 60 ശതമാനം മാത്രമേ യഥേഷ്ടം കമ്പോളവിലയ്ക്ക് കൈമാറ്റം നടത്താൻ അവർക്ക് അവകാശമുണ്ടായിരുന്നുള്ളു. ബജറ്റിലെ നിർദേശപ്രകാരം ഇനിമേൽ സ്വകാര്യവ്യക്തികൾക്ക് അവർ നേടുന്ന വിദേശനാണ്യം മുഴുവൻ കമ്പോളവിലയ്ക്ക് കൈമാറ്റം ചെയ്യാം. എന്നുവെച്ചാൽ, സർക്കാർ ഇനിമേൽ ഇറക്കുമതിക്കാവശ്യമായ വിദേശനാണയം ഡോളറിന് 32 രൂപ നിരക്കിൽ (ഇപ്പോഴത്തെ കമ്പോളവില)

വാരേണ്ടിവരും. ഇതാവട്ടെ പെട്രോൾ, വളം തുടങ്ങിയവയുടെ വില വർധനക്ക് ഇന്നല്ലെങ്കിൽ നാളെ ഇടയാക്കും.

രൂപയുടെ വിനിമയനിരക്ക് ഏകീകരണം എന്ന ഓമനപ്പേരിൽ അറിയപ്പെടുന്നത് രൂപയുടെ വിദേശവിനിമയ നിരക്ക് പരോക്ഷമായി വെട്ടിക്കുറയ്ക്കുന്ന നടപടിയാണ്. ഇരട്ടവില പ്രഖ്യാപിച്ചു, കഴിഞ്ഞ ബജറ്റിനെ അപേക്ഷിച്ച് രൂപയുടെ വിദേശവിനിമയ മൂല്യം ഏതാണ്ട് 15 ശതമാനം കണ്ട് ഈ നടപടിയിലൂടെ വെട്ടിക്കുറച്ച് കഴിഞ്ഞിരിക്കുന്നു. വരുംവർഷത്തിൽ രൂപയുടെ വിനിമയനിരക്ക് ഇനിയും ഗണ്യമായി കുറയുന്നതിന് സാധ്യതയേറെയുണ്ട് എന്നാണ് ഓട്ടനവധി വിദഗ്ധൻമാർ ഭയപ്പെടുന്നത്. രൂപ സ്വതന്ത്രവിനിമയ നാണയമാക്കാനുള്ള നടപടികൾ ഇതിൻെറ സാധ്യതകൾ വർധിപ്പിക്കുന്നു. ഈ മൂല്യശോഷണമാകട്ടെ ഇറക്കുമതി വസ്തുക്കളുടെ വില ഉയർത്തുന്നത് വഴി ആഭ്യന്തരവില നിലവാരം ഉയരുന്നതിന് ഇടയാക്കുന്നു. ലത്തീൻ അമേരിക്കൻ രാജ്യങ്ങളിലെ 1000 ശതമാനത്തിലേറെ വന്ന അഭൂതപൂർവ്വമായ വിലക്കയറ്റത്തിൻെറ മുഖ്യ കാരണങ്ങളിലൊന്ന് അവരുടെ നാണയങ്ങളെ സ്വതന്ത്ര വിനിമയ നാണയങ്ങളാക്കി മാറ്റിയ നടപടിയായിരുന്നു എന്നത് ഈ അവസരത്തിൽ സ്മരണീയമാണ്.

## കയറ്റുമതി വർദ്ധന ജലരേഖയാകും

കയറ്റുമതി ശ്രദ്ധേയമായി ഉയരുമെന്ന് വാദിക്കുന്നവർ രണ്ട് ന്യായങ്ങളാണ് പറഞ്ഞിട്ടുള്ളത്. 1) വിനിമയനിരക്കിൻെറ ഏകീകരണം കയറ്റുമതിക്ക് പ്രോൽസാഹനമാണ്. നേടുന്ന വിദേശനാണയം മുഴുവൻ യഥേഷ്ടം മാർക്കറ്റിൽ കൈമാറ്റം ചെയ്യാൻ കയറ്റുമതിക്കാർക്ക് അവകാശം ലഭിക്കും. 2) കയറ്റുതിക്കാർക്കുള്ള വായ്പകൾ ഉദാരമാക്കി. ഈ കയറ്റുമതി വായ്പകളുടെ മേലുള്ള പലിശ വരുമാനത്തിന് ബാങ്കുകൾ ഇനിമേൽ നികുതി നൽകേണ്ടിതില്ല. പിന്നെ മൂന്നാമതൊന്നു കൂടിയുണ്ട്. പുറമെ പറയില്ലെന്ന് മാത്രം. രൂപയുടെ വിനിമയനിരക്കിൽ തുടർച്ചയായി ഉണ്ടാകുമെന്ന് പ്രതീക്ഷിക്കുന്ന ഇടിവും കയറ്റുമതിക്ക് ഉത്തേജകമായിരിക്കും.

എത്ര ദുർബലമാണ് ഈ വാദങ്ങളെന്ന് മനസ്സിലാക്കാൻ കഴിഞ്ഞവർഷത്തെ അനുഭവം ഒന്നുമാത്രം മതി. ഈ വർഷത്തെ 'ഇക്കണോമിക് സർവ്വേ' പ്രകാരം 1992-93 സാമ്പത്തികവർഷത്തെ കയറ്റുമതി മുൻവർഷത്തെ അപേക്ഷിച്ച് 23 ശതമാനം ഉയർന്നതാണ്. എന്നാൽ 1991-92 സാമ്പത്തികവർഷത്തെ ആദ്യത്തെ 9 മാസത്തെ കണക്കെടുത്താൽ ആ വർഷം 31 ശതമാനം കയറ്റുമതി വർധന ഉണ്ടായതായി കാണാം. രൂപയുടെ വിനിമയനിരക്ക് 26 ൽ നിന്ന് 33 ആയി ഇടിഞ്ഞിട്ടും എന്തുകൊണ്ട് കയറ്റുമതിയിലെ വർധന മുൻവർഷത്തെ അപേക്ഷിച്ച് കുറഞ്ഞു? 'ഇക്കണോമിക് സർവേ' തന്നെ സമ്മതിക്കുന്നതുപോലെ ആഗോളവ്യാപാര പരിതഃസ്ഥിതി ഇന്ത്യ പോലുള്ള രാജ്യങ്ങളിൽനിന്നുള്ള കയറ്റുമതിക്ക് അനുകൂലമല്ല. ഐക്യരാഷ്ട്രസഭയുടെ സാമ്പത്തിക സർവേ റിപ്പോർട്ട് പ്രകാരം ഈ പരിതഃസ്ഥിതിയിൽ വലിയ മാറ്റം അടുത്ത വർഷവും വരുമെന്ന് പ്രതീക്ഷവേണ്ട.

ഇനി കയറ്റുമതിയിൽ എന്തെങ്കിലും വർധന ഉണ്ടായാൽ തന്നെ അതിനേക്കാൾ ഏറെ വേഗതയിൽ ഇറക്കുമതി ഉയരുമെന്ന് ഈ ബജറ്റ് ഉറപ്പുനൽകുന്നുണ്ട്. ഇറക്കുമതി നിയന്ത്രണങ്ങൾ ഇല്ലാതാക്കുന്നതിനും കസ്റ്റംസ് തീരുവ കുറയ്ക്കുന്നതിനും ലോകബാങ്ക് നിശ്ചയിച്ച സമയപ്പട്ടിക ധനമന്ത്രി ഈ വർഷവും കൃത്യമായി പാലിച്ചിട്ടുണ്ട്. പ്രോജക്ടുകളുമായി ബന്ധപ്പെട്ട ചരക്കുകളുടെ ഇറക്കുമതി തീരുവ 55 ശതമാനത്തിൽ നിന്നും 35 ശതമാനമായും പൊതു യന്ത്രസാമഗ്രികൾക്ക് 40ൽ നിന്ന് 25 ശതമാനമായും കുറയ്ക്കുകയുണ്ടായി. മുൻഗണനാ മേഖലകളിലേക്കുള്ള ഇറക്കുമതികളാണെങ്കിൽ തീരുവ 20-25 ശതമാനമേ വരൂ. പരമാവധി ചുങ്കം 110

ശതമാനത്തിൽ നിന്ന് 85 ശതമാനമായി കുറച്ചു. ഉപഭോക്തൃ ചരക്കുകളുടെ മേലുള്ള തീരുവയും കുറച്ചിട്ടുണ്ട്.

ഇപ്രകാരം കഴിഞ്ഞ വർഷവും തീരുവകുറവ് ചെയ്തതിന്റെ ഫലമായി 1991-92ലെ ആദ്യത്തെ 9 മാസങ്ങളിലെ ഇറക്കുമതി ചിലവ് 34,200 കോടി രൂപയായിരുന്നത് 1992-93 ലെ ആദ്യത്തെ 9 മാസം 47,400 കോടി രൂപയായി ഉയരുകയുണ്ടായി. കയറ്റുമതി 23 ശതമാനം ഉയർന്നപ്പോൾ ഇറക്കുമതി 39 ശതമാനം ഉയർന്നു. ഫലമോ, വ്യാപാരക്കമ്മി ആദ്യത്തെ 9 മാസം കൊണ്ടുതന്നെ 10,000 കോടി രൂപ അധികരിച്ചുകഴിഞ്ഞു. അതേസമയം 91-92 ൽ ആദ്യത്തെ 9 മാസത്തെ വ്യാപാരക്കമ്മി 3900 കോടി രൂപ മാത്രമായിരുന്നു. വ്യാപാരകമ്മി കയറ്റുമതിയുടെ 27 ശതമാനം വരും.

വരുംവർഷത്തെ സ്ഥിതിയെന്തായിരിക്കും? ഇതിന്റെ സൂചന ബജറ്റ് കണക്കിൽ തന്നെയുണ്ട്. കസ്റ്റംസ് നിരക്കുകളിൽ ഗണ്യമായ ഇളവ് അനുവദിച്ചിട്ടും 93-94 ലെ പ്രതീക്ഷിത കസ്റ്റംസ് വരുമാനം 27, 727 കോടി രൂപയാണ്. 92-93ൽ അത് 25,500 കോടി രൂപ മാത്രമായിരുന്നു. ഇറക്കുമതി ഗണ്യമായി ഉയരുമെന്ന് ബജറ്റ് മതിപ്പ് കണക്ക് തന്നെ സമ്മതിക്കുന്നുണ്ട് എന്ന് ചുരുക്കം. ഇന്ത്യ.യുടെ വ്യാപാരക്കമ്മി ഈ ബജറ്റിന്റെ ഫലമായി ഇനിയും വർധിക്കാൻ പോവുകയാണ് എന്നത് അവിതർക്കിതമാണ്.

## തകരുന്ന വ്യവസായ മേഖലയെ വളർച്ചയിലേക്ക് നയിക്കാൻ ഈ ബജറ്റിന് കഴിയുമോ?

എക്സൈസ് തീരുവ ഇളവുകളും പിന്നോക്ക പ്രദേശ നിക്ഷേപകർക്കുള്ള സൗജന്യങ്ങളും വ്യവസായ വളർച്ചയ്ക്ക് ഉത്തേജകമാവുമോ എന്ന ചോദ്യം എത്രത്തോളം ശരിയാണെന്ന് നോക്കാം.

ഒരുപക്ഷെ ഈ ബജറ്റിലെ ഏറ്റവും പരിഹാസ്യമായ പ്രഖ്യാപനം ഇന്ത്യയുടെ കാർഷിക വ്യാവസായിക മേഖലകൾ ഒരു കുതിപ്പിന്റെ വക്കത്താണ് എന്നുള്ളതാണ്. വ്യവസായമേഖല 93-94 ൽ ഒരു തിരിച്ചുവരവ് നടത്തുകയും അടുത്ത മൂന്നുവർഷംകൊണ്ട് എട്ടാംപദ്ധതി ലക്ഷ്യങ്ങൾ നേടുകയും ചെയ്യുമെന്നാണ് മൻമോഹൻസിങ്ങിന്റെ പ്രതീക്ഷ. ഇതിനാണത്രെ നാനാവിധ നികുതിയിളവുകൾ പ്രഖ്യാപിച്ചിരിക്കുന്നത്. ചില ഉപഭോക്തൃവസ്തുക്കൾക്ക് എക്സൈസ് തീരുവ ഇളവുകൾ ചെയ്തത് ഒരുപരിധിവരെ അവയുടെ ഡിമാൻഡ് ഉയർത്തിയേക്കാം. 80 കളിലെ വളർച്ചയുടെ സ്രോതസ്സായിരുന്ന ഗാർഹിക ഇലക്ട്രോണിക്സ് ഉപകരണങ്ങൾ, കാറ്, ഫ്രിഡ്ജ് തുടങ്ങിയ ഉൽപ്പന്ന വ്യവസായങ്ങൾ ഇന്ന് രൂക്ഷമായ മാന്ദ്യത്തിലാണല്ലോ. എന്നാൽ 4522 കോടി രൂപയുടെ നികുതി ഇളവുകളിൽ ഇറക്കുമതി തീരുവയുടെ ഇളവുകളും ഉൾപ്പെടുത്തി കാണുന്നത് അത്യധികം വിസ്മയകരമാണെന്ന് പറയാതെ നിവൃത്തിയില്ല. ദീർഘകാല ഫലത്തെക്കുറിച്ച് എന്ത് അഭിപ്രാ യവ്യത്യാസമുണ്ടായാലും ഹ്രസ്വകാലയളവിൽ വ്യവസായമേഖലക്കുള്ള ഇറക്കുമതി സംരക്ഷണം ഇല്ലാതാകുന്നത് വിനാശകരമാകും എന്നതിനെക്കുറിച്ച് തർക്കമുണ്ടാകേണ്ടതില്ല. ഫാക്ടും ടിസിസിയും കെഎംഎംഎല്ലും നമ്മുടെ കൺമുമ്പിലെ ഉദാഹരണങ്ങളാണ്.

പുതിയ പരിഷ്കാരങ്ങളുടെ സത്ത അന്തർദ്ദേശിയ മൽസരശേഷിയുള്ള വ്യവസായങ്ങൾ നിലനിന്നാൽ മതി എന്നുതന്നെയാണ്. ഈ മാനദണ്ഡം വെച്ച് നോക്കുമ്പോൾ ഇന്ന് നിലവിലുള്ള വ്യവസായശാലകളിൽ നല്ല പങ്ക് അടച്ചുപൂട്ടേണ്ടതായി വരും. പരിഷ്കാരങ്ങളുടെ ഫലമായി പൊതുമേഖലയിൽ തന്നെ

ആറ് ലക്ഷംപേർ പുറന്തള്ളപ്പെടും എന്നാണല്ലോ കണക്കാക്കപ്പെട്ടിരിക്കുന്നത്. തൊഴിലാളികളുടെ സംഘടിതമായ എതിർപ്പുമൂലം ഈ അടച്ചുപൂട്ടൽ പ്രക്രിയ ഇനിയും ആരംഭിക്കാൻ കഴിഞ്ഞിട്ടില്ല. എക്സിറ്റ് പോളിസി ഇപ്പോഴും മൂശയിലാണ്. പുതിയ പരിഷ്കാരങ്ങൾ ഇടക്കാലയളവിൽ രൂക്ഷമായ വ്യവസായമാന്ദ്യം അനിവാര്യമാക്കും. ലോകബാങ്ക് പോലും ഇക്കാര്യം പരസ്യമായി അംഗീകരിച്ചിട്ടുള്ളതാണ്. അവരുടെ പഠനപ്രകാരം പുതിയ പരിഷ്കാരങ്ങൾ പ്രാവർത്തികമാക്കി കൊണ്ടിരിക്കുന്ന 7 വർഷകാലയളവിൽ വ്യവസായവളർച്ച ഏതാണ്ട് പൂജ്യം ആയിരിക്കും. ഈ ഏഴ് വർഷത്തിനുശേഷം മാത്രമാണ് വ്യവസായ വളർച്ചയിൽ ഒരു കുതിപ്പ് അവർ പ്രതീക്ഷിക്കുന്നത്. മൻമോഹൻസിങ്ങും അദ്ദേഹത്തിൻെറ കുഴലൂത്തുകാരും ആകട്ടെ ഒറ്റവർഷംകൊണ്ട് മാന്ദ്യത്തെ പിന്നിലാക്കിയ കുതിപ്പിൻെറ ദിവാസ്വപ്നങ്ങൾ കാണുകയാണ്. ഘടനാപരമായ പരിഷ്കാരങ്ങൾ നടപ്പിലാക്കിയ ലത്തീൻ അമേരിക്കൻ ഉപഭൂഖണ്ഡത്തിലെ രാജ്യങ്ങളിൽ പ്രതിശീർഷ ഉൽപ്പാദനം 12 വർഷത്തിനുള്ളിൽ ആദ്യമായി ഉയർന്നത് കഴിഞ്ഞ വർഷമാണെന്ന് ഓർക്കുക.

## ഈ ബജറ്റ് കാർഷിക മേഖലയെ സഹായിക്കില്ല

കാർഷിക മേഖലയ്ക്ക് കേന്ദ്ര ബജറ്റ് നൽകിയിരിക്കുന്ന ആനുകൂല്യങ്ങൾ ഈ മേഖലയിലെ പ്രശ്നങ്ങൾ പരിഹരിക്കാൻ സഹായകരമാകുമോ എന്ന കാര്യം സംശയമാണ്. ഈ മേഖലയിലെ മൂലധനമുതൽമുടക്ക് 1796 കോടി രൂപയായിരുന്നത് (1980-81 വില നിലവാരത്തിൽ) 1988-89 ഓടെ 1346 കോടിരൂപയായി കുറയുകയുണ്ടായി. മൊത്തം കാർഷിക മേഖലയിലെ മൂലധനം മൊത്തം ആഭ്യന്തര ഉല്പാദനത്തിൻെറ (GDP) ശതമാനമായി കണക്കാക്കിയതിൻെറ തോത് ഇന്ന്, 1960 കളിൽ നിലനിന്നിരുന്നതിനേക്കാൾ കുറവാണ്. ഈ പശ്ചാത്തലത്തിൽ വേണം പുതിയ നിർദ്ദേശങ്ങൾ വിശകലനം ചെയ്യാൻ.

കാർഷിക മേഖലക്കുള്ള വകയിരുത്തലിൽ വൻ വർദ്ധനയുണ്ടായി എന്ന വാദം പൂർണ്ണമായും ശരിയാണ് എന്ന് പറയാൻ കഴിയില്ല. ഈ മേഖലക്കുള്ള വകയിരുത്തലിൽ 36 ശതമാനം വർദ്ധനയുണ്ടായി എന്ന വാദം 1992-93 ലെ ബജറ്റ് മതിപ്പുമായി താരതമ്യപ്പെടുത്തുമ്പോൾ മാത്രമേ നിലനില്ക്കൂ. യഥാർത്ഥത്തിൽ കഴിഞ്ഞ വർഷം കൃഷിക്ക് 1273 കോടി രൂപചിലവാക്കിയെങ്കിൽ 1330 കോടിരൂപ മാത്രമാണ് ഈ വർഷം വകയിരുത്തിയിട്ടുള്ളത്. കാർഷിക വായ്പ സൗകര്യങ്ങൾ 20 ശതമാനം കണ്ട് വർദ്ധിക്കും എന്ന് ബജറ്റിൽ പറഞ്ഞിട്ടുണ്ട്. എന്നാൽ കൃഷി ഉൾപടെയുള്ള വിവിധ മേഖലകൾക്കുള്ള മുൻഗണനാ വായ്പകൾ 40 ൽ നിന്ന് 10 ശതമാനമായി കുറക്കണം എന്ന നരസിംഹം കമ്മിറ്റിയുടെ ശുപാർശയുമായി ചേർത്ത് വായിച്ചാൽ കാർഷിക മേഖലയുടെ ഭാവി ഇരുണ്ടതാണ് എന്ന് കാണാൻ കഴിയും. പുതിയ പരിഷ്കാരങ്ങളുടെ ഭാഗമായി കാർഷിക മേഖലക്ക് നല്കിയിരുന്ന സബ്സിഡികളിൽ വരുത്തിയ വെട്ടിച്ചുരുക്കൽ, കാർഷികാവശ്യങ്ങൾക്ക് ഉപയോഗിക്കുന്ന വൈദ്യുതി ചാർജ്ജിൽ വരുത്തിയ വർദ്ധന, ഭക്ഷ്യധാന്യങ്ങൾ ഇറക്കുമതി ചെയ്യാനെടുത്ത തീരുമാനം എന്നിവ കാർഷിക മേഖലയിലെ മുരടിപ്പിനെ കൂടുതൽ മൂർച്ഛിപ്പിക്കുതന്നെ ചെയ്യും.

ഇതിനൊക്കെ പുറമേയാണ് ഡങ്കൽ നിർദ്ദേശങ്ങൾ അംഗീകരിക്കാൻ നടക്കുന്ന അണിയറ ശ്രമങ്ങൾ. ഡങ്കൽ നിർദ്ദേശങ്ങൾ രാജ്യത്തെ കർഷകരുടെ താല്പര്യങ്ങൾക്ക് എതിരല്ല എന്ന് നമ്മുടെ കേന്ദ്ര മന്ത്രിമാർ ആവർത്തിച്ച് ആണയിട്ടു പറയുന്നു. ഡങ്കൽ നിർദ്ദേശങ്ങളിലെ ബൗദ്ധിക സ്വത്തവകാശ നിയമം ഇന്ത്യയെക്കൊണ്ട് അംഗീകരിപ്പിക്കുക എന്ന ലക്ഷ്യത്തോടെ അമേരിക്ക ഇന്ത്യക്കെതിരെ 'സൂപ്പർ 301' ലൂടെ വ്യാപാര ഉപരോധം ഏർപപെടുത്തിയ നടപടി അന്താരാഷ്ട്ര തലത്തിലും സമ്മർദം ഏറിവരുന്നു എന്നാണ് കാണിക്കുന്നത്. സമ്മർദ്ദങ്ങൾക്ക്

വഴങ്ങിയാൽ അത് ഇന്ത്യയുടെ കാർഷിക മേഖലയുടെ തകർച്ചയിലായിരിക്കും കലാശിക്കുക. ഇതിനെതിരെ ഇന്ത്യൻ കർഷകർ നടത്തുന്ന ചെറുത്ത് നില്പ് സമരങ്ങൾ ഗവണ്മെൻറ് ശ്രദ്ധിക്കുന്നതേയില്ല. ഡങ്കൽ നിർദ്ദേശങ്ങളെക്കുറിച്ച് 'ചരിത്രം സൃഷ്ടിച്ച' ബജറ്റ് ഒറ്റ അക്ഷരംപോലും ഉരിയാടിയിട്ടില്ല.

## സാമ്രാജ്യത്വ സമ്മർദ്ദത്തിന് വഴങ്ങിക്കൊണ്ടുള്ള 'മിനുക്കുപണികൾ'

ഭക്ഷ്യ സബ്സിഡി ഉയർത്തുകയും ഗ്രാമവികസനത്തിനും സാമൂഹ്യ ക്ഷേമത്തിനുമുള്ള വകയിരുത്തലിൽ ഗണ്യമായ വർദ്ധനയുണ്ടാക്കുകയും ചെയ്ത നടപടി ദരിദ്രരുടെ ജീവിത നിലവാരം വർദ്ധിപ്പിക്കും എന്ന അവകാശവാദം ഒന്ന് പരിശോധിക്കാം.

സബ്സിഡിയുടെ കാര്യത്തിലെങ്കിലും ബജറ്റിൻെറ പ്രചാരകരുടെ നിലപാട് വസ്തുതകൾക്കു നിരക്കുന്നതല്ല എന്നു കാണുന്നതിനു പ്രയാസമില്ല. കഴിഞ്ഞവർഷം സബ്സിഡി ഇനത്തിൽ 12, 108 കോടി രൂപയാണ് ചെലവാക്കിയത്. 1993-94 ബജറ്റിൽ വകയിരുത്തിയിരിക്കുന്നതാവട്ടെ 8375 കോടി രൂപമാത്രം. കൃഷിക്കാർക്കുള്ള വള സബ്സിഡിയിലാണ് ഏറ്റവും ഗണ്യമായ വെട്ടിക്കുറവ് ഉണ്ടായത്. 5800 കോടി രൂപ കഴിഞ്ഞ വർഷം ചെലവാക്കിയ സ്ഥാനത്ത് ഈ വർഷം വകയിരുത്തിയിരിക്കുന്നത് 3500 കോടിരൂപ മാത്രം. ഭക്ഷ്യ സബ്സിഡി കഴിഞ്ഞ വർഷം 2800 കോടിരൂപയായിരുന്നത് ഈ ബജറ്റിൽ 3000 കോടിരൂപയായി ഉയർത്തിയിട്ടുണ്ട്. 7 ശതമാനം വർധന. വിലക്കയറ്റം കണക്കിലെടുക്കുകയാണെങ്കിൽ യഥാർത്ഥ സബ്സിഡി കുറയുകയാണുണ്ടായത് എന്നു സമ്മതിക്കേണ്ടി വരും.

ഗ്രാമീണ വികസനത്തിന് 62 ശതമാനവും ആരോഗ്യത്തിന് 60 ശതമാനവും വിദ്യാഭ്യാസത്തിന് 38 ശതമാനവും സ്ത്രീ-ശിശു ക്ഷേമ പദ്ധതികൾക്ക് 26 ശതമാനവും കൂടുതൽ തുക വകകൊള്ളിച്ചിരിക്കുന്നു എന്ന അവകാശവാദം 1992-93 ലെ ബജറ്റ് മതിപ്പു കണക്കുമായി താരതമ്യപ്പെടുത്തുമ്പോഴേ ശരിയാവൂ. യഥാർത്ഥത്തിൽ കഴിഞ്ഞവർഷം ചെലവാക്കിയ തുകകളുമായി താരതമ്യപ്പെടുത്തുമ്പോൾ ആരോഗ്യത്തിന് 8 ശതമാനവും വിദ്യാഭ്യാസത്തിന് 29 ശതമാനവും സ്ത്രീ-ശിശുക്ഷേമ പദ്ധതികൾക്ക് 11 ശതമാനവും ഗ്രാമീണ വികസനത്തിന് 39 ശതമാനവും മാത്രമേ വർധനയുണ്ടായിട്ടുള്ളു എന്നുകാണാം.

ഈ ലഘുവ്യതിയാനങ്ങളെ അടിസ്ഥാനമാക്കി ലോകബാങ്ക്-നാണയനിധി സ്വാധീനങ്ങൾക്കതീതമായ ബജറ്റാണ് മൻമോഹൻസിംങ്ങ് അവതരിപ്പിച്ചിരിക്കുന്നതെന്ന് വാദിക്കുന്നവരുടെ കണ്ണുതുറപ്പിക്കാൻ പോന്ന ലേഖനം ഇൻഡ്യൻ എക്സ്പ്രസിൻെറ വാഷിംഗ്ടൺ ലേഖകൻ എഴുതുകയുണ്ടായി.

മാർച്ച് 3 ന് ഇന്ത്യൻ എക്സ്പ്രസിൽ പ്രസിദ്ധീകരിച്ച ഒരു വാർത്താലേഖനത്തിൻെറ തലക്കെട്ടു ഇതായിരുന്നു. "ഡോക്ടർ സിങ്ങിൻെറ കുറിപ്പടി എഴുതിയിട്ടുള്ളത് ലോകബാങ്കിൻെറ പേനകൊണ്ട്". അത് തുടങ്ങുന്നത് ഇങ്ങനെയാണ്.

"മുമ്പത്തേതെന്നപോലെ 1993-94 ലെ ബജറ്റും ലോകബാങ്കിൻെറ ദീർഘകാല കാഴ്ചപ്പാടോടെ എഴുതപ്പെട്ടതാണ്; ഇന്ത്യൻ സമ്പദ്‌വ്യവസ്ഥ എങ്ങനെയെല്ലാം ശരിപ്പെടുത്തണമെന്നത് സംബന്ധിച്ച ബാങ്കിൻെറ കാഴ്ചപ്പാടാണ് ഈ ബജറ്റായി വന്നിട്ടുള്ളത്. ഇതെഴുതിയ ലേഖകൻ ബജറ്റുനിർദേശങ്ങളുടെ വിവിധ വശങ്ങളെ ഓരോരോന്നോരോന്നായി പരിശോധിച്ച് അതി ലെല്ലാം ബാങ്കിൻെറ നിർദേശം നടപ്പിലാക്കുകയാണ് ബജറ്റ് ചെയ്യുന്നതെന്ന് ചൂണ്ടിക്കാണിക്കുന്നു. കൂട്ടത്തിൽ ലേഖകൻ ചൂണ്ടിക്കാണിക്കുന്ന ഒരു വസ്തുത പ്രത്യേകം ശ്രദ്ധേയമാണ്.

ഗ്രാമീണ വികസനത്തിനും വിദ്യാഭ്യാസാദി സാമൂഹ്യക്ഷേമ വകുപ്പുകൾക്കും ഉള്ള അടങ്കലുകളിൽ ഗണ്യമായ ഒരു വർധനയും മൻമോഹൻസിങ്ങിൻെറ ആദ്യത്തെ കരട് നിർദേശങ്ങളിലുണ്ടായിരുന്നില്ലത്രേ. അവ ഉൾക്കൊള്ളിക്കണമെന്ന് രാഷ്ട്രീയ നേതാക്കളാരും നിർദേശിച്ചതുമില്ല.

ബാങ്കിൻെറ നിർദ്ദേശപ്രകാരമാണ് അവസാനം അവ ചേർത്തത്, എന്നാണ് ലേഖകൻ ചൂണ്ടിക്കാണിക്കുന്നത്.

ഇത്തരത്തിലുള്ള ചില പൊടിക്കൈകൾ പ്രയോഗിച്ച് ജനങ്ങളെ ആകർഷിച്ചാൽ മാത്രമേ ജനവിരുദ്ധവും ദേശവിരുദ്ധവുമായ മറ്റു നിർദ്ദേശങ്ങൾ നടപ്പിലാക്കാനാനൂ എന്ന് മനസിലാക്കിയത് ഇന്ത്യയിലെ രാഷ്ട്രീയ നേതാക്കളല്ല. ലോകബാങ്ക് മേധാവികളാണ്. എന്നാണ് ലേഖകൻ എടുത്തുപറയുന്നത്.

അന്താരാഷ്ട്ര നാണയ നിധിയുടെ നിബന്ധനകളും പരിഷ്കാരങ്ങളും സംബന്ധിച്ച അതിലളിതവല്കരിച്ച ധാരണകളിൽ നിന്നാണ് ഇത്തരം വ്യാമോഹങ്ങളുണ്ടാകുന്നത് ഇന്ത്യൻ സമ്പദ്ഘടനയുടെ ആഗോളവല്കരണം എന്ന അടിസ്ഥാന ലക്ഷ്യത്തോടു വിട്ടു വീഴ്ച ചെയ്യാത്തിടത്തോളം മൂർത്തമായ സാഹചര്യങ്ങളെ അടിസ്ഥാനമാക്കി തങ്ങൾ മുൻകൂട്ടി നിശ്ചയിക്കുന്ന പരിപാടിയിൽ അവർ വരുത്താറുണ്ട്. നാണയനിധിയുടെ പരിപാടി നടപ്പാക്കിയ രാജ്യങ്ങളിലെല്ലാം അതിരൂക്ഷമായ സാമൂഹ്യ അസ്വാസ്ഥതകൾ പ്രത്യക്ഷപ്പെടകയും തന്മൂലം നല്ല പങ്കു രാജ്യങ്ങളിലും പരിപാടി തന്നെ പൊളിയുകയും ചെയ്തതിനെ തുടർന്നാണ് ഈ വീണ്ടുവിചാരം ഉണ്ടായിട്ടുള്ളത്. ഇന്ത്യയിൽ ഉരുണ്ടുകൂടികൊണ്ടിരിക്കുന്ന സാമൂഹ്യ അസ്വാസ്ഥതകളോട് നമ്മുടെ ഭരണാധികാരികളേക്കാൾ ബോധം നിധിയുടെ ഉദ്യോഗസ്ഥന്മാർക്കുണ്ടെന്നാണ് ഇൻഡ്യൻ എക്സ്പ്രസിൻെറ വാഷിംങ്ടൻ ലേഖകൻ റിപ്പോർട്ടു ചെയ്തത്.

എങ്കിൽപോലും പുതിയ നയങ്ങളുടെ ഫലമായി രൂക്ഷമായികൊണ്ടിരിക്കുന്ന ഗ്രാമീണ മേഖലയിലെ സാമ്പത്തിക ഞെരുക്കവുമായി തുലനം ചെയ്യുമ്പോൾ സാമൂഹ്യക്ഷേമ ചെലവിൽ വരുത്തിയിരിക്കുന്ന വർധന തുച്ഛമാണേന്നു കാണാനാവും.

കഴിഞ്ഞ വർഷം കാർഷിക വിലകൾ ഒരു ശതമാനമേ ഉയരുകയുണ്ടായുള്ളു. എന്നാൽ വ്യാവസായികോൽപ്പന്നങ്ങളുടെ വിലകൾ 9.3 ശതമാനമാണ് ഉയർന്നത്. എന്നുവച്ചാൽ കച്ചവടനിരക്ക് കഴിഞ്ഞ വർഷം അതിരൂക്ഷമായി കാർഷികമേഖലയ്ക്ക് പ്രതികൂലമായി തീർന്നു. ഈ വർഷവും ഈ നില തുടരുകയാണ് എങ്കിൽ ഗ്രാമീണ മേഖലയിലെ സാമ്പത്തികഞെരുക്കും പതിൻമടങ്ങ് രൂക്ഷമാകും എന്നതിന് സംശയം വേണ്ട.

## കമ്മികുറച്ചതിന് പിന്നിലെ കളികൾ

അന്താരാഷ്ട്ര നാണയനിധിയുമായി കേന്ദ്രസർക്കാർ ഉണ്ടാക്കിയ കരാറിലെ നിബന്ധന പ്രകാരം ധനകമ്മി പടിപടിയായി കുറച്ചു കൊണ്ടുവരാൻ ധനമന്ത്രി ബാദ്ധ്യസ്ഥനാണ്. ഇപ്രകാരം ധനകമ്മി ഓരോ വർഷവും ദേശീയ വരുമാനത്തിൻെറ എത്ര ശതമാനം വരെ ആകാം എന്നതും നാണയ നിധി നിഷ്കർഷിച്ചിട്ടുണ്ട്. ലഭ്യമായ വിവര പ്രകാരം 1993-94 ലേക്ക്, നാണയ നിധിയുടെ നിർദ്ദേശം ധനകമ്മി ദേശീയ വരുമാനത്തിൻെറ 3.5 ശതമാനത്തിൽ കൂടാൻ പാടില്ല എന്നായിരുന്നു. 1993-94 ലെ പ്രതീക്ഷിത ദേശീയ വരുമാനം 8 ലക്ഷം കോടി രൂപയാണെങ്കിൽ ധനകമ്മി 29,000 കോടിരൂപയിൽ അധികരിക്കാനാവില്ലായിരുന്നു എന്നാൽ ഈ വർഷം പ്രതീക്ഷക്കുവിപരീതമായി ധനകമ്മി ദേശീയ വരുമാനത്തിൻെറ 4.6 ശതമാനം അഥവ 37,000 കോടിരൂപയാണ്. നാണയ നിധിയുടെ നിബന്ധന പ്രകാരം അനുവദനീയമെന്നു കരുതിയിരുന്ന കമ്മിയേക്കാൾ 8000 കോടിരൂപ കൂടുതൽ.

പ്രതീക്ഷകൾക്കു വിപരീതമായി ഏതാണ്ട് 8000 കോടി രൂപയുടെ ഇളവ് ധനമന്ത്രിടെ ബജറ്റ് തയ്യാറാക്കുന്നതിൽ ലഭിച്ചു എന്നു ചുരുക്കം.

ഈ രഹസ്യം മുൻ ധനകാര്യ സെക്രട്ടറി ഗീതാകൃഷ്ണൻ തന്നെ ദൂരദർശനിലൂടെ വിശദീകരിച്ചത് ഏതാണ്ടിപ്രകാരമായിരുന്നു. : "സിങ്ങ് അൽഭുതമൊന്നും കാണിച്ചിട്ടില്ല. 1990-91 ൽ ബജറ്റിലെ ധനകമ്മി 8.3 ശതമാനം ആയിരുന്നു. 1992-93 ആയപ്പോഴേക്കും അതു 5.3 ശതമാനമായി കുറച്ചുകൊണ്ടുവരാൻ അദ്ദേഹത്തിനുകഴിഞ്ഞു.

ഇത് 93-94 ൽ 3.5 ശതമാനമായി കുറയുമായിരുന്നു. എന്നാൽ അതിന് കാത്തിരിക്കാതെ 4500 കോടിരൂപയുടെ നികുതി ഇളവുകൾ നൽകി കമ്മി 4.5 ശതമാനത്തിൽ ഉയർത്തി നിർത്തി"

ഇത് വായിച്ചാൽ തോന്നുക ധനകമ്മി ഇങ്ങനെ പടിപടിയായി കുറഞ്ഞുവന്നത് ഏതാണ്ടൊരു സ്വാഭാവിക പ്രക്രിയ ആയിരുന്നു എന്നാണ്. ഏതെങ്കിലും സാമ്പത്തിക നിയമപ്രകാരം അനിവാര്യമായി ഉണ്ടായിരട്ടുള്ളതല്ല ഈ കമ്മിയുടെ പരിധികൾ. ഐ.എം.എഫിൻെറ കരാറിൽ ഭാഗമായി നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണ്. കഴിഞ്ഞ രണ്ടുവർഷങ്ങളിലും കർശനമായി സാമൂഹ്യക്ഷേമ ചെലവുകൾ കുറച്ചുകൊണ്ടും, പരോക്ഷനികുതികൾ വർധിപ്പിച്ചുകൊണ്ടും ഈ നിബന്ധനകൾ ധനമന്ത്രി പാലിച്ചുപോന്നു. നാണയനിധിയുമായുള്ള കരാർപ്രകാരം 1993-94 ൽ ധനകമ്മി ദേശീയ വരുമാനത്തിൻെറ 3.5 ശതമാനമായി കുറയ്ക്കണമായിരുന്നു. എന്നാൽ ഇത്തവണ ധനകമ്മിയുടെ നിരക്ക് 4.5 ശതമാനമായി മാത്രമേ കുറച്ചുള്ളു.

മൻമോഹൻസിങ്ങിന് എങ്ങനെ ഇതിന് കഴിഞ്ഞു? കാരണം ലളിതമാണ്. നാണയനിധി ഇതിനനുവദിച്ചു. ഇതാണ് തങ്ങളുടെ വീരശൂര പരാക്രമമായി ഗീതാകൃഷ്ണൻ അവകാശപ്പെടുന്നത്.

ഈ വിട്ടുവീഴ്ചയ്ക്ക് തക്കവിലയും നാണയനിധി വാങ്ങി എന്നാണ് ഇക്കണോമിക് ടൈംസിൻെറ മുഖ്യലേഖകൻ സഞ്ജയബാരു എഴുതിയ ലേഖനം സൂചിപ്പിക്കുന്നത്. ധനകാര്യവകുപ്പ് ബജറ്റിന് തൊട്ടുമുമ്പ് വരെ ധനകമ്മി 3.5 ശതമാനം എന്ന തോതിൽ കണക്കുകൾ തയ്യാറാക്കുകയായിരുന്നുപോലും. അവസാനം ഉണ്ടായ നാടകീയ മാറ്റം അവരിൽ പലരേയും വിസ്മയിപ്പിച്ചു.

ഇത്ര തന്നെ വിസ്മയകരമായ മറ്റൊരു സംഭവം കൂടി ബജറ്റ് അവതരണത്തോടൊപ്പം നടന്നു. രൂപയുടെ വിനിമയനിരക്ക് ഏകീകരിച്ചു. ഇക്കണോമിക് ടൈംസ് ലേഖകൻെറ വാക്കുകളിൽ "ധനമേഖലയിലെ അമാന്തത്തിന് പരിഹാരമായി ഘടനാപരമായ പരിഷ്കാരങ്ങളിൽ തങ്ങളുടെ നിശ്ചയദാർഢ്യം സംബന്ധിച്ച് ശരിയായ സൂചനകൾ നൽകേണ്ടതിൻെറ ആവശ്യകത ഈ തീരുമാനത്തെ വളരെയേറെ സ്വാധീനിച്ചു എന്നത് സംശയരഹിതമാണ്."(ഇക്കണോമിക് ടൈംസ്, മാർച്ച് 1 1993). ഇതേ ലേഖകൻെറ അഭിപ്രായത്തിൽ ഇറക്കുമതി വിദേശനിക്ഷേപം, ബാങ്കിങ്, ഇൻഷുറൻസ് എന്നീ തുറകളിലെ പരിഷ്കാരങ്ങളെക്കുറിച്ച് ബജറ്റിലും അതിന് തൊട്ടുമുമ്പും നടന്ന പ്രഖ്യാപനങ്ങളിൽ ചിലതിൻെറയെങ്കിലും യുക്തി ഇതുതന്നെയാണ്.

നാണയനിധിയുമായുള്ള ഈ അനൗപചാരിക ഒത്തുതീർപ്പ് ഉണ്ടാക്കിയിട്ടുപോലും ബജറ്റിൻെറ യഥാർത്ഥമുഖം മറച്ചുവെക്കുന്നതിന് അനിതരസാധാരണമായ മെയ്‌വഴക്കം ധനമന്ത്രിക്ക് പ്രദർശിപ്പിക്കേണ്ടിവന്നു.

ബജറ്റിനു പുറത്തുള്ള വിഭവ സമാഹരണം, പൊതുമേഖലാ ഓഹരി വില്പന, പൊതുമേഖലാ സ്ഥാപനങ്ങളെ കൊണ്ടു കടമെടുപ്പിക്കൽ, സംസ്ഥാനങ്ങൾക്ക് അർഹമായ വിഹിതം നിഷേധിക്കൽ....എന്നിങ്ങനെ പലതും.

ചുരുക്കത്തിൽ ഡങ്കൽ ഉടമ്പടിയിലും മറ്റും ഉദാരമായ നിലപാട് കൈക്കൊണ്ടുകൊണ്ടും ഇറക്കുമതി തീരുവകൾ ഇളവുചെയ്തുകൊണ്ടും, വിദേശമൂലധനത്തി

ന് വാതിൽ തുറന്നുകൊണ്ടും, വിനിമയ നിരക്ക് ഏകീകരിച്ചുകൊണ്ടും നാണയ നിധിയിൽനിന്നു നേടിയ ചില ധന സൗജന്യങ്ങളാണ് മൻമോഹൻ സിങ്ങിൻെറ ഇന്ദ്രജാലത്തിനു പിന്നിൽ എന്ന് കാണുന്നതിനു പ്രയാസമില്ല.

## മൻമോഹൻ സിങ്ങിൻെറ 'കരിമന്ത്രം'

4500 കോടിരൂപയുടെ ഇളവുകളും, കൂടെ പദ്ധതി അടങ്കലിൽ 32 ശതമാനത്തിൻെറ വർദ്ധനയും. ഇതിനെയാണ് മാധ്യമങ്ങൾ സിങ്ങിൻെറ 'ഇന്ദ്രജാലം' എന്ന് വിശേഷിപ്പിച്ചത്. ഇത് ശരിയാണോ എന്ന് പരിശോധിക്കാം.

പുതിയ നികുതി ചുമത്തുകയോ പഴയതിൻെറ തോത് വർധിപ്പിക്കുകയോ ചെയ്യുന്നത് കേന്ദ്രത്തിലെ പൊതു ബജറ്റിലൂടെ മാത്രമല്ല. റെയിൽവെ ബജറ്റ്, ബജറ്റ് അവതരണത്തിന് മുമ്പ് ഗവർമെണ്ടിറക്കുന്ന ഉത്തരവുകൾ എന്നിവയിലൂടെ ജനങ്ങൾക്കുമേൽ പുതിയ ഭാരം വെച്ചുകെട്ടുന്ന ഏർപ്പാട് കുറേ വർഷങ്ങളായി ഇന്ത്യയിൽ നടന്നുകൊണ്ടിരിക്കുകയാണ്. അത് ഇക്കൊല്ലവും ഇവിടെ നടന്നു.

പൊതുബജറ്റ് അവതരിപ്പിക്കുന്നതിന് മൂന്നുദിവസം മുമ്പ് അവതരിപ്പിച്ച റെയിൽവെ ബജറ്റിൽ രണ്ടായിരം കോടിയിൽ കുറച്ചുമാത്രം കുറവായ പുതിയഭാരം യാത്രക്കാരുടെയും ചരക്കുകളയക്കുന്നവരുടെയും മേൽ കെട്ടിവച്ചു. അതിന് മുമ്പുതന്നെ ഗവർമെണ്ട് ഉത്തരവുകൾ വഴി 13000 കോടിയിലധികം രൂപയുടെ പുതിയ ഭാരം ജനങ്ങളുടെ മേൽ വെച്ചുകെച്ചി. വളം സബ്സിഡി വെട്ടിക്കുറച്ചും വിലവർദ്ധിപ്പിച്ചും നിയന്ത്രണം നീക്കിയും ഉത്തരവായപ്പോൾ ആ വഴി മാത്രമായി 3500 കോടിരൂപയാണ് ജനങ്ങളുടെ തലക്കു കെട്ടിവെച്ചത്. അരിവില വർധിപ്പിച്ചപ്പോൾ 1000 കോടിയുടെ പുതിയ ഭാരം വന്നു. പെട്രോളിയം ഉൽപ്പന്നങ്ങളുടെ വില വർധിപ്പിച്ചതുവഴി 4000 കോടിയായി കൽക്കരിയുടെ വില വർധിപ്പിച്ചപ്പോൾ 1200 കോടി രൂപയും ഉരുക്കുവില ഭേദപ്പെടുത്തിയപ്പോൾ 900 കോടിയും ബാഗേജ് നിയമഭേദഗതിയിലൂടെ 100 കോടിയും ടെലികോം നിരക്കുമാറ്റത്തിലൂടെ 650 കോടിയും ജനങ്ങളുടെ മേൽ കെട്ടിവെച്ചു. ടെലിഫോൺ ചാർജ്ജ് കുത്തനെ വർദ്ധിപ്പിച്ച് മറ്റൊരു 1050 കോടിരൂപയും ജനങ്ങളിൽനിന്ന് കവർന്നെടുക്കാൻ സർക്കാർ തീരുമാനിച്ചിരിക്കുന്നു.

അങ്ങനെ പൊതുബജറ്റിൽ നൽകിയ ഇളവുകളുടെ മൂന്നിരട്ടിയിൽ കൂടുതൽ വരുന്ന ഭാരം ഗവർമെണ്ട് ഉത്തരവുകളിലൂടെയും റെയിൽവെ ബജറ്റിലൂടെയും കെട്ടിവെച്ചിട്ടാണ് പൊതുബജറ്റിൽ ചില ഇളവുകൾ അനുവദിച്ചിട്ടുള്ളത്.

ഇനി ഈ "ഇളവുക"ളുടെ തന്നെ കാര്യങ്ങൾ പരിശോധിക്കാം. ഏതെല്ലാം ചരക്കുകളുടെ മേലുള്ള നികുതിയാണ് ഇളവുചെയ്തിട്ടുള്ളത്? ജനസംഖ്യയിൽ ഇരുപത് ശതമാനത്തിൽ താഴെ മാത്രം വരുന്ന ഒരു വിഭാഗത്തിൻെറ ആഡംബര ജീവിതത്തിന് ആവശ്യമായ ചരക്കുകളുടെ മേലുള്ള നികുതിയാണ് ഇളവുചെയ്തിട്ടുള്ളത്. അതിൻെറ മെച്ചം അനുഭവിക്കുന്നത് ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാരല്ല.

അവരുടെ മേൽ ഭാരം വർധിപ്പിക്കുന്നതോ പുതിയ ഭാരം വെച്ചുകെട്ടുന്നതോ ആയ അറിവില്ല, തീവണ്ടിയിലും ബസിലുമുള്ള യാത്ര, വിദ്യാഭ്യാസത്തിനും ചികിൽസക്കുമുള്ള ചെലവ് മുതലായവ വർധിപ്പിക്കുന്ന ഗവർമെണ്ടുത്തരവുകളാണ് ബജറ്റിന് മുമ്പ് ഇറക്കിയത്.

പോരെങ്കിൽ റെയിൽവെ കൂലിയിലും പെട്രോളിയത്തിൻെറ വിലയിലുമുള്ള വർധനവിൻെറ ഫലമായി യാത്രാച്ചെവും ചരക്കുകളുടെ കടത്തുകൂലിയും വർധിച്ചു. നിത്യോപയോഗ സാധനങ്ങളുടെ മുഴുവൻ വിലയും വർധിക്കും. ഈ

യാഥാർത്ഥ്യം മറച്ചുവെക്കാൻ "ഉപഭോക്തൃവസ്തുക്കൾക്ക് വൻ നികുതിയിളവ് " എന്ന പദപ്രയോഗം നടത്തുകയാണ്.

റേഡിയോ, ടെലിവിഷൻ മുതലായ ആഡംബര വസ്തുക്കൾ ഉപയോഗിക്കുന്നവരാണ് ഈ പദപ്രയോഗത്തിനനുസരിച്ചുള്ള "ഉപഭോക്താക്കൾ". അരി, മറ്റ് പലവ്യഞ്ജനങ്ങൽ, തുണി, പാചകാവശ്യങ്ങൾക്കും കത്തിക്കാനും വേണ്ട എണ്ണ മുതലായവ ഉയർന്ന വിലയ്ക്ക് വാങ്ങാൻ നിർബന്ധിക്കപ്പെടുന്ന സാധാരണക്കാർ "ഉപഭോക്താക്ക"ളല്ല. അവർക്ക് യാതൊരു നികുതിയിളവും ഇല്ലെന്ന് മാത്രമല്ല, അവരുടെ മേലുള്ള ഭാരം വർധിക്കുകയാണുതാനും.

ഇതിലേറെ വിസ്മയകരമായ ഒരു കാര്യം 4522 കോടിരൂപയുടെ നികതിയിളവുകളിൽ ഇറക്കുമതി തീരുവയിൽ വരുത്തിയ ഇളവുകളും ഉൾപ്പെടുത്തി ജനങ്ങൾക്കുള്ള ആനുകൂല്യമായി വ്യാഖ്യാനിക്കുന്നതാണ്. ഇറക്കുമതി തീരുവ കുറച്ചതിന്റെ വിനാശകരമായ പ്രത്യാഘാതങ്ങൾ പ്രതിസന്ധി യിലേക്ക് നീങ്ങികൊണ്ടിരിക്കുന്ന ഫാക്ടറികളുടെ എണ്ണത്തിൽ പ്രതിഫലിച്ചുകാണാം. ഇറക്കുമതി തൊഴിലാളികളുടെ തൊഴിൽ കവർന്നുകൊണ്ടിരിക്കയാണ്. ഇതുപോലും ധനമന്ത്രിയുടെ ഉദാരമായ സൗജന്യമായിട്ടാണു ചിത്രീകരിക്കുന്നത്.

1992-93ൽ കേന്ദ്ര പദ്ധതി അടങ്കലായി വകയിരുത്തിയിരുന്നത് 48407 കോടി രൂപയായിരുന്നു. യഥാർഥത്തിൽ ചെലവാക്കിയത് 49719 കോടിരൂപ വരും. ഈ വർഷം വകയിരുത്തിയിരിക്കുന്നതം 63936 കോടി രൂപയാണ്. മുൻ വർഷത്തെ അപേക്ഷിച്ച് കേന്ദ്ര പദ്ധതി അടങ്കൽ 29 ശതമാനം ഉയർന്നതാണ്.

എന്നാൽ കഴിഞ്ഞവർഷം പദ്ധതി ചെലവിന്റെ 40 ശതമാനം കേന്ദ്ര ബജറ്റിൽനിന്നു നല്കിയെങ്കിൽ 1993-94 ൽ 36 ശതമാനമേ വകയിരുത്തിയിട്ടുള്ളു. പദ്ധതി നടപ്പാക്കണമെങ്കിൽ പൊതുമേഖലാ സ്ഥാപനങ്ങളും മറ്റും നേരിട്ട് വായ്പയായും മറ്റു മുൻവർഷത്തേക്കാൾ 36 ശതമാനം അധികം തുക സമാഹരിക്കേണ്ടിയിരിക്കുന്നു. ഇതെത്രമാത്രം സാധിക്കുമെന്നു കണ്ടുതന്നെ അറിയണം.

ഓർക്കേണ്ടുന്ന മറ്റൊരു കാര്യം കേന്ദ്ര പദ്ധതി അടങ്കിലുണ്ടാവുന്ന വർധന സംസ്ഥാന പദ്ധതി അടങ്കലിൽ പ്രതിഫലിക്കാൻ പോകുന്നില്ല എന്നതാണ്. സംസ്ഥാന പദ്ധതികൾക്കായുള്ള കേന്ദ്ര സഹായത്തിൽ നാമമാത്രമായ വർധനയേയുള്ളു. കേന്ദ്രത്തിലേക്കുള്ള തിരിച്ചടവെല്ലാം കിഴിച്ച് അസലായി സംസ്ഥാനങ്ങൾക്കു ലഭിക്കുന്ന മൊത്തം കേന്ദ്ര സഹായം പരിശോധിച്ചാൽ അതുമുൻ വർഷത്തേക്കാൾ കുറവുമാണ്. സംസ്ഥാന പദ്ധതികൾ അവതാളത്തിലാകുമെന്നു തീർച്ച. ഇതിന്റെ ഫലമായി മൊത്തം വാർഷിക പദ്ധതിയിൽ (കേന്ദ്രവും സംസ്ഥാനവും) എന്തെങ്കിലും പുരോഗതി ഉണ്ടാകുമോ എന്നുള്ള സംശയമാണ്.

## ദേശീയ വരുമാന വളർച്ച - കണക്കിലെ കളി

അവസാനമായി, ഈ വർഷത്തെ 4 ശതമാന വളർച്ചയെക്കുറിച്ച് ഒരു ചെറുവിശദീകരണം കൂടി. 1992-93 ലെ ബജറ്റ് അവതരിപ്പിച്ചുകൊണ്ട് മൻമോഹൻ സിംങ്ങ് പ്രഖ്യാപിച്ചത് മുൻവർഷം ദേശീയ വരുമാനം 2.5 ശതമാനം വളർന്നുവെന്നാണ്. എന്നാൽ പിന്നീടു വലിയ ശബ്ദ കോലാഹലത്തിനൊന്നും ഇടനല്കാതെ ഇതു തിരുത്തി 1991-92 ലെ ദേശീയ വരുമാന വളർച്ച 1.4 ശതമാനമാക്കി താഴ്ത്തി. ഇപ്രകാരം 1991-92 ദേശീയ വരുമാനത്തെ താഴ്ത്തിയതുകൊണ്ടാണ് ഇതുമായി 1992-93 ലെ ദേശീയ വരുമാനത്തിന്റെ മതിപ്പുകണക്കിനെ താരമ്യപ്പെടുത്തുമ്പോൾ വളർച്ച നിരക്ക് 4.2 ശതമാനമായി ഉയരുന്നു. ഇതു കണക്കുകൊണ്ടുള്ള കസർത്താണ്. മൻമോഹൻസിംങ്ങിന് കീഴിൽ കഴിഞ്ഞ രണ്ടുവർഷമായി ദേശീയ വരുമാനം എത്രവേഗതയിൽ വളർന്നു എന്നറിയാൻ ചെയ്യേണ്ടത് 1991-92 ലെയും 1992-93

ലേയും ശരാശരി വളർച്ചയെ പരിശോധിക്കുകയാണ്. അപ്പോൾ കിട്ടുക 2.8 ശതമാനമാണ്. 80 കളിൽ കൈവരിക്കാൻ കഴിഞ്ഞ വളർച്ചയുടെ ഏതാണ്ടു പകുതി! നടപ്പു വർഷവും ഇന്ത്യയുടെ ഗതി ഇതുതന്നെയായിരിക്കുമെന്നതിന് പുതിയ ബജറ്റ് നയങ്ങൾ ഉറപ്പുനല്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ, ഇന്ത്യയെന്ന മഹത്തായ രാജ്യത്തിന്റെ സാമ്പത്തിക രാഷ്ട്രീയ താല്പര്യങ്ങളെ അന്താരാഷ്ട്ര നാണയ നിധിക്കും, ലോകബാങ്കിനും മറ്റും അടിയറ വെക്കുന്നതിൽ മുൻ ബജറ്റുകളേക്കാൾ ഏറെ മുമ്പിൽ നില്ക്കുന്നു ഇത്തവണത്തെ കേന്ദ്ര ബജറ്റ്. അത്കൊണ്ട് തന്നെയാണ് കുത്തക മാധ്യമങ്ങൾക്ക് ഈ ബജറ്റ് 'ധീരവും വീരവും, ഭാവനാ സമ്പന്നവും' ആയിത്തീരുന്നത്.



## രണ്ട്

# ബദൽബജറ്റ്

## 1993-94 ലെ കേന്ദ്ര ബജറ്റ് നിർദ്ദേശങ്ങൾക്കുള്ള കുറിപ്പ്

## 1. 1992-93 വർഷത്തെ വിലയിരുത്തൽ

1993-94 ലേക്കുള്ള കേന്ദ്ര ബജറ്റിൻെറ പശ്ചാത്തലം 1992-93 സാമ്പത്തികവർഷത്തിലെ സമ്പത് ഘടനയുടെ പ്രകടനമാണ്. 1992-93ൽ നമ്മുടെ സമ്പദ്ഘടന മാന്ദ്യത്തിലായിരുന്നു. വർദ്ധിച്ചുവരുന്ന തൊഴിലില്ലായ്മ, വാർഷിക വിലക്കയറ്റത്തിൻെറ തോതിൽ കുറവുണ്ടായി എങ്കിലും തുടരുന്ന വിലക്കയറ്റ സമ്മർദ്ദം, രൂക്ഷമായിക്കൊണ്ടിരിക്കുന്ന അടവ് ശിഷ്ടസ്ഥിതി, ഏറിവരുന്ന വിദേശ കടം എന്നിവ നമ്മുടെ സമ്പദ്ഘടന ഈ വർഷം അഭിമുഖീകരിക്കുകയുണ്ടായി.

1991-92 ലെ വളർച്ച നിരക്കിനെ നാല് തവണ താഴോട്ട് തിരുത്തിയെഴുതിയത് വഴി കൃത്രിമമായി ഉണ്ടാക്കിയതാണ് 1992-93ലെ വളർച്ചാനിരക്കിലെ വർദ്ധന. കാർഷിക ഉല്പാദനത്തിൽ വർദ്ധന ഉണ്ടായി എന്നതിന് സംശയമില്ല. പക്ഷേ ഇത് ശരാശരി മഴയിലുണ്ടായ വർദ്ധനമൂലമാണ് (അല്ലാതെ ഉദാരവല്ക്കരണം വഴിയല്ല). സേവന മേഖലയിലെ വളർച്ച പെരുപ്പിച്ചു കാണിച്ചിരിക്കുന്നു. സമ്പദ്ഘടനയുടെ വളർച്ച ഗവണ്മെൻറ് പറയുന്നത്പോലെ 4 ശതമാനമാകാനിടയില്ല, മറിച്ച് ഏകദേശം രണ്ട് ശതമാനമായിരിക്കും. കാലാവസ്ഥ മെച്ചമായി തുടർന്നാൽപോലും 1993-94 ൽ വളർച്ചാനിരക്ക് ഉയരാനുള്ള സാദ്ധ്യത കാണുന്നില്ല. സമ്പദ്ഘടനയുടെ വളർച്ചാനിരക്ക് കുറഞ്ഞതോതിൽ നിലനില്ക്കുന്നതിനും, വ്യവസായ മാന്ദ്യത്തിനും ഉള്ള കാരണങ്ങൾ മുഖ്യമായും രണ്ടാണ്.

a) ഡിമാൻറിൽ ഗവർമെൻറ് കൃത്രിമമായി വരുത്തിയ വെട്ടിക്കുറവ്,

b) ഇറക്കുമതി ഉദാരവല്ക്കരണം, ഇറക്കുമതി ചുങ്കത്തിൽവരുത്തിയ കുറവ് എന്നിവമൂലം ഇറക്കുമതി ഉയരുന്നത്.

ഓഹരി വിപണിയിലെ ശക്തമായ പ്രവണതകളോടെയാണ് ഊഹകച്ചവടം 1992-93 ൽ ആരംഭിച്ചത്. കുറഞ്ഞതോതിലാണ് എങ്കിലും വർഷം മുഴുവൻ ഈ നില തുടർന്നുപോന്നു. പ്രാഥമിക വിപണിയിൽനിന്ന് ഉല്പാദിപ്പിച്ച് വൻ മൂലധനം ഊഹകച്ചവടത്തിനായി വഴിതിരിച്ച്വിട്ടകാര്യം സംയുക്ത പാർലമെൻററി സമിതി (ജെ.പി.സി) വെളിച്ചത്ത് കൊണ്ടുവന്നിട്ടുണ്ട്. ഇതുമൂലം സ്വകാര്യമേഖലയിലെ യഥാർത്ഥ ഉല്പാദന മുതൽമുടക്ക് കുറയുകയുണ്ടായി. സ്വകാര്യ കോർപ്പറേറ്റ് മേഖലയിലെ ലാഭം കുറഞ്ഞിരിക്കുന്നതായി അർദ്ധവാർഷിക കോർപ്പറേറ്റ് ഫലങ്ങളുടെ സ്ഥിതിവിവര കണക്ക് സൂചിപ്പിക്കുന്നു. ഓഹരി വിപണിയിലെ ഊഹകച്ചവടത്തിൽനിന്നുള്ള നേട്ടത്തിൻെറ ഫലമായി "മറ്റ് വരുമാനത്തിൽ" വർദ്ധന ഉണ്ടായില്ലായിരുന്നു. എങ്കിൽ കോർപ്പറേറ്റ് ലാഭത്തിൻെറ അളവ് ഇതിലുംതാഴ്ന്നേനേ.

ആഭ്യന്തരമായ നിക്ഷേപതോത് കുറഞ്ഞതുമൂലവും ബജറ്റിൽ തുക വെട്ടിക്കുറച്ചതുമൂലവും പൊതുമേഖലയിലെ നിക്ഷേപ നിലവാരം താഴ്ന്നു. വിദേശ മൂലധനം സുസ്ഥിരതയുടെ മരീചികയ്ക്കായുള്ള കാത്തിരിപ്പ് തുടർന്നു. കസ്റ്റംസ് ഡ്യൂട്ടി കുറച്ച നടപടി അന്തർദ്ദേശീയ തലത്തിൽ നിലനില്ക്കുന്ന മാന്ദ്യം, ക്വോട്ടകൾ എടുത്ത് കളഞ്ഞ നടപടി എന്നിവ ഇറക്കുമതിയുടെ വർദ്ധനയിലേക്ക് നയിച്ചു. അത്

വഴി ഇന്ത്യയിൽ ഇന്ത്യൻ ഉല്പന്നങ്ങളുടെ ആഭ്യന്തര കമ്പോളം ചുരുങ്ങുന്നതിലേക്ക് കാര്യങ്ങളെകൊണ്ടെത്തിച്ചിരിക്കുന്നതു.

എടുത്തു പറയത്തക്ക നൂതനമായ ഒരു സാങ്കേതിയ വിദ്യയും ഉദാരവല്ക്കരണത്തെ തുടർന്ന് ഇന്ത്യയിലേക്ക് എത്തിച്ചേർന്നിട്ടില്ല. ഭക്ഷ്യസംസ്കരണം, ആഡംബര ഉപഭോഗവസ്തുക്കൾ എന്നിവയുടെ മേഖലയിലാണ് ഏറ്റവും കൂടുതൽ സംയുക്ത സംരംഭങ്ങൾ ആരംഭിക്കാൻ തീരുമാനിച്ചിട്ടുള്ളത്. താഴ്ന്നതോ, അല്ലെങ്കിൽ ഇടനിലവാരത്തിലോ നില്ക്കുന്ന സാങ്കേതിക വിദ്യകൾ ഉപയോഗപ്പെടുത്തി നമ്മുടെ ഉപഭോഗ വിപണി ചൂഷണം ചെയ്യാനാണ് ബഹുരാഷ്ട്ര കുത്തകകൾക്ക് താല്പര്യം എന്ന് തോന്നുന്നു. കൂടുതൽ സാങ്കേതിക വിദ്യകൾകൊണ്ടുവരാതെ തന്നെ അനേകം ഫെറ (FERA) കമ്പനികൾ തങ്ങളുടെ ഇക്വിറ്റി ഓഹരികൾ 40 ശതമാനത്തിൽ നിന്ന് 51 ശതമാനമായി വർദ്ധിപ്പിച്ചിരിക്കുന്നു.

പൊതുമേഖല കൂടുതൽ രോഗഗ്രസ്തമായികൊണ്ടിരിക്കുന്നു. പൊതുമേഖലയിൽ അവയ്ക്ക് ആവശ്യമായ പ്രവർത്തന മൂലധനം ഇല്ല. ഉല്പന്നങ്ങളുടെ ഓർഡറുകൾ ഇടിഞ്ഞുകൊണ്ടിരിക്കുന്നു. ഈ സ്ഥിതിവിശേഷം രാജ്യത്തിന്റെ പരിമിതമായ സാങ്കേതിക അടിത്തറയ്ക്ക് തന്നെ വെല്ലുവിളി സൃഷ്ടിച്ചിരിക്കുന്നു. ബഹുരാഷ്ട്ര കുത്തകകളിലൂടെ പുതിയ സാങ്കേതിക വിദ്യകൾ ലഭിക്കുമോ ഇല്ലയോ എന്നത് കണ്ടറിയണം ഇതെന്തുതന്നെയായാലും ബഹുരാഷ്ട്രാ കുത്തകകളുടെ കുത്തക സ്വാധീനം ശക്തിപ്പെടുകയും ഇവർ നമ്മുടെ രാജ്യത്തോടുള്ള സമീപനങ്ങൾ കൂടുതൽ കർക്കശമാകുന്നതിലേക്ക് നയിക്കുകയും ചെയ്യും.

കഴിഞ്ഞവർഷത്തെ താഴ്ന്ന നിലവാരത്തെ അപേക്ഷിച്ച് കാർഷിക ഉല്പാദനം വർദ്ധിച്ചതുമൂലം വിലക്കയറ്റ സമ്മർദം ഒരു പരിധി വരെ തടഞ്ഞുനിർത്താൻ 1992-93 ൽ കഴിയുകയുണ്ടായി. പക്ഷേ രൂപയുടെ വിദേശ വിനിമയ നിരക്ക് വെട്ടിക്കുറച്ച നടപടി, എക്സൈസ് നിരക്കുകളിലും നിയന്ത്രിത വിലകളിലും വരുത്തിയ വർധന, ലാഭത്തോതിലെ വർധന തുടങ്ങിയ ഉല്പാദന ചെലവിനെ ഉയർത്തുന്ന ഘടകങ്ങൾ വിലക്കയറ്റ സമ്മർദ്ദങ്ങളെ ശക്തമാക്കാനിടയാക്കി. 1993-94 ലെ ബജറ്റ് അവതരണത്തിന് മുമ്പ് അടിസ്ഥാന ഉല്പന്നങ്ങളായ ഉരുക്ക്, കല്ക്കരി എന്നിവയുടെ വിലയിൽ വർദ്ധന പ്രഖ്യാപിച്ചു. വ്യവസായ ഉല്പന്നങ്ങളുടെ വില കഴിഞ്ഞ വർഷം തുടർച്ചയായി വർദ്ധിച്ചുകൊണ്ടിരിക്കയായിരുന്നു. 1991-92 ലും 1992-93ലും ധന കമ്മി വെട്ടിച്ചുരുക്കിയ നടപടി മുഖ്യമായും വിലകളെയല്ല മറിച്ച് ഉല്പാദനത്തെയാണ് ബാധിച്ചതെന്ന് പറയാം.

1992-93ൽ കയറ്റുമതി വർദ്ധിച്ചു എങ്കിലും ഗവന്മെൻറ് തീരുമാനിച്ച ലക്ഷ്യം സാക്ഷാത്കരിക്കാൻ യാതൊരു സാദ്ധ്യതയുമില്ല. ഇറക്കുമതിയിലും പലിശ ചെലവിലും പഴയ വായ്പകളുടെ മുതലിലേക്കുള്ള തിരിച്ചടവുചെലവും ഉയർന്നതുമൂലം വിദേശനാണ്യ ചോർച്ച വൻതോതിൽ വർദ്ധിച്ചിരിക്കുന്നു. ചില ഹ്രസ്വകാല വായ്പകൾ തിരികെ അടക്കാൻ കഴിഞ്ഞെങ്കിലും ഇവയേക്കാൾ വളരെകൂടുതൽ തുകയുള്ള പുതിയ വായ്പകൾ നാണയ നിധി ലോകബാങ്ക്, ജി-7 രാജ്യങ്ങൾ എന്നിവിടങ്ങളിൽ നിന്ന് വാങ്ങിക്കൂട്ടി. രാജ്യത്തിന്റെ വിദേശ കടഭാരം പെരുകിക്കൊണ്ടിരിക്കുന്നു.

സ്വർണ്ണത്തിന്റെ ഇറക്കുമതി ഉദാരവല്ക്കരിച്ചത് വഴി രാജ്യത്തേക്കുള്ള സ്വർണ്ണത്തിന്റെ ഒഴുക്ക് വർദ്ധിച്ചതായി മദ്ധ്യേഷ്യയിൽ നിന്നുള്ള റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. സ്വകാര്യ വ്യക്തികൾ സ്വർണ്ണം/വെള്ളി എന്നിവ ഇറക്കുമതി ചെയ്യുക എന്നാൽ വിദേശ നാണ്യം രാജ്യത്തിന് പുറത്തേക്ക് പോവുക എന്നാണ് അർത്ഥം. അതായത് ഈ നടപടിമൂലം വിദേശനാണയ നഷ്ടം വർദ്ധിച്ചു. ബാഗ്ഗേജ്ജ് നിയമങ്ങൾ ഉദാരവല്ക്കരിച്ച നടപടിമൂലം ഇനിയും സ്ഥിതി കൂടുതൽ രൂക്ഷമാകും. കള്ളക്കടത്ത് തടയുന്നതിനുപകരം അതിന് ഇവിടെ നിയമ പ്രാബല്യം നല്കിയിരിക്കുന്നു. വിദേശ നാണയ ദൗർലഭ്യതയ്ക്ക് വളരെ വലിയ വില കൊടുക്കേണ്ടിവരുന്ന

രാജ്യം ഒരു ആഢംബര ഉല്പന്നത്തിൻെറ ഇറക്കുമതി അനുവദിക്കുന്നു. രാജ്യത്തെ ഭരണ ധനിക ന്യൂനപക്ഷത്തിനും ബഹുരാഷ്ട്ര കുത്തകകൾക്കും കൈയ്യുയർത്തി നില്കാനേ ഭരണ കൂടത്തിന് കഴിയുന്നുള്ളൂ.

ഡോളറിന്, ഇന്ന് നിലനില്ക്കുന്ന ഹവാലാ മാർക്കറ്റ് പ്രീമിയം 5 ശതമാനം കണ്ട് കുറഞ്ഞതിൽ ഗവൺമെൻറ് ഏറെ സന്തോഷിക്കുന്നു. പക്ഷേ, ജൂൺ 1991 ലെ ഹവാലാ നിലവാരമായ 22 രൂപയേക്കാൾ കേവലാടിസ്ഥാനത്തിൽ രൂപയുടെ വിനിമയ നിരക്ക് താഴ്ന്നിരിക്കുന്നു എന്നതാണ് സത്യം. ഊഹക്കച്ചവടക്കാർക്ക് മാത്രമാണ് ഗുണമുണ്ടായിട്ടുള്ളത്. രൂപയുടെ വിദേശ വിനിമയനിരക്ക് വെട്ടിക്കുറയ്ക്കുക എന്നാൽ ഇന്ത്യൻ അദ്ധ്വാന ശക്തിയുടെ മൂല്യം മൂന്ന് ശതമാനം വരുന്ന ഇന്ത്യയിലെ ധനികർക്കും ബഹുരാഷ്ട്ര കുത്തകകൾക്കും വേണ്ടി വെട്ടിക്കുറയ്ക്കുക എന്നതാണ് അർത്ഥം.

ഗവൺമെൻറിൻെറ അനാവശ്യ ചിലവുകൾ കുറച്ചുകൊണ്ടല്ല മറിച്ച് തൊഴിലവസരങ്ങൾ, സാമൂഹ്യ മേഖലകൾ, മൂലധന ഇനങ്ങൾ എന്നിവയിൽ വലിയ കുറവ് വരുത്തിക്കൊണ്ടാണ് 1991-92, 1992-93 വർഷങ്ങളിൽ ധനപരമായ തെറ്റുതിരുത്തലുകൾ (Fiscal Correctives) നടത്തിയത്. ഒട്ടിയ വയറുകാരോടു ബൽറ്റ് മുറുക്കി കെട്ടാൻ പറയുകയും കൊഴുത്തു ചീർത്തവർക്ക് ആദായ നികുതി ഇളവുകൾ വഴി കൂടുതൽ കൊഴുക്കാൻ സഹായിക്കുകയുമാണിവിടെ ചെയ്യുന്നത്. കള്ളപ്പണ സമ്പദ്ഘടനയുമായി ആഴ്ന്നിറങ്ങുന്ന ബന്ധമില്ല രാജ്യത്തെ ധനിക ന്യൂനപക്ഷത്തോട് ഗവ: ഏറെ മൃദുവായ സമീപനമാണ് എടുത്തിട്ടുള്ളത്. രാജ്യത്തെ മൊത്തം ജനസംഖ്യയിൽ വെറും 0.7 ശതമാനം ആളുകൾ മാത്രമേ പ്രത്യക്ഷ നികുതി അടയ്ക്കുന്നുള്ളൂ. നമ്മുടെ രാജ്യത്ത് 25 കോടി ജനങ്ങളുടെ(ജനസംഖ്യയുടെ 30 ശതമാനം) ശക്തമായ ഒരു വിപണി ഉണ്ടന്ന് ബഹുരാഷ്ട്ര കുത്തകകളോട് ആവർത്തിച്ചുറപ്പു നല്കുന്ന ഗവൺമെൻറിന്, 70 ശതമാനം ജനസംഖ്യയുടെ മേൽ ഭാരങ്ങൾ അടിച്ചേല്പിക്കുന്നതിന് പകരം, എന്ത് കൊണ്ട് ഈ ധനിക വിഭാഗത്തിൻെറ മേൽ നികുതി ഏർപ്പെടുത്തിക്കൂടാ?

രാജ്യത്തെ ധനിക ന്യൂനപക്ഷത്തിനു മൃദുവായ പോംവഴികൾ തുറക്കുന്നതെങ്ങനെ എന്നതിനെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരിക്കുന്ന ഗവൺമെൻറ് കാര്യനിർവ്വഹണത്തിൽ വലിയ വീഴ്ചയാണ് വരുത്തിയിരിക്കുന്നത്. ഈ ധനിക ന്യൂനപക്ഷത്തിന് നിയമപരമായും, അല്ലാതയും ഉള്ള പലവിധ പഴുതുകൾ ഉണ്ടാക്കിക്കൊടുക്കാൻ രഹസ്യമായി ഗവൺമെൻറ് ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. ഭരണ കാര്യക്ഷമത തകർന്നിരിക്കുന്നു. ഇത് അയോദ്ധ്യ-ബോംബേ ലഹളകളിലും ഓഹരി കുംഭകോണത്തിലും തെളിഞ്ഞു കാണാം. ആദായ നികുതിയുടെ പിരിവിൽ ഉണ്ടായിരിക്കുന്ന ഈ ഗുരുതരമായ പിഴവാണ് 2,10,000 കോടിരൂപയുടെ കള്ളപ്പണ സമ്പദ്ഘടനയെ നിലനില്ക്കാൻ അനുവദിക്കുന്നതും, വിവിധ വഴികളിൽകൂടി ഭീമമായ വിദേശ നാണ്യചോർച്ചക്ക് വഴിയൊരുക്കുന്നതും (ഏകദേശം 45000 കോടിയാണ് ഇത് വഴിയുള്ള നഷ്ടമായി കണക്കാക്കിയിട്ടുള്ളത് ) നിയമ നൂലാമാലകൾ ഏറെയുള്ളത് കൊണ്ടല്ല ഇങ്ങനെ സംഭവിക്കുന്നത് മറിച്ച്, നിയമം നടപ്പാക്കാത്തത് മൂലവും, നിയമ ലംഘനം മനഃപൂർവ്വം നടത്തുന്നതും മൂലമാണ്.

1992-93 ലെ ബജറ്റ്, കഴിഞ്ഞകാല ബജറ്റുകൾപോലെ പരിസ്ഥിതി പ്രശ്നങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നതിനോ, കേന്ദ്രം, സംസ്ഥാനം, പ്രാദേശിക ഭരണം എന്നിവയുടെ സാമ്പത്തിക വികേന്ദ്രീകരണം ഊർജ്ജിതപ്പെടുത്തുന്നതിനോ ഉള്ള യാതൊരു ശ്രമവും നടത്തിയിട്ടില്ല. സംസ്ഥാനങ്ങൾ പ്രാദേശിക ഭരണം എന്നിവയുടെ ബജറ്റുകളിൽ വലിയ പ്രതിസന്ധി ഉടലെടുക്കാൻ ഈ സ്ഥിതിവിശേഷം ഏറെസഹായിച്ചിട്ടുണ്ട്. ഇത് അടിസ്ഥാന സൗകര്യങ്ങൾ, പശ്ചാത്തല സൗകര്യം എന്നിവക്കുള്ള വകയിരുത്തലിൽ കുറവുവരുത്തുന്നതിനും, അതുവഴി രാജ്യത്തെ

ജനങ്ങളുടെ ജീവിത നിലവാരം താഴുന്നതിനും ഇടയാക്കിയിരിക്കുന്നു. തന്മൂലം ഗ്രാമീണ മേഖലയിൽ താഴ്ന്ന നിലവാരം പുലർത്തുന്ന പശ്ചാത്തല സൗകര്യങ്ങളും, പരിമിതമായ സാമൂഹ്യ സേവനങ്ങളും മാത്രമേ ലഭ്യമായിട്ടുള്ളൂ. നാട്ടിൻ പുറങ്ങളെ അവരുടെ പാട്ടിനു തള്ളി വിട്ടു. കാർഷിക മേഖലയുടെ സുസ്ഥിരതയും ചെറുകിട/ഇടത്തരം മേഖലകളെ നിലനില്ക്കാനുള്ള കഴിവും 1992-93 ലെ പ്രധാന പ്രശ്നങ്ങളായിരുന്നു.

## 2. 1993-94 നടത്തേണ്ട തിരുത്തലുകൾ

മൂർത്തവും എന്നാൽ കാര്യങ്ങളെ പൊതുപശ്ചാത്തലത്തിൽ വീക്ഷിക്കുന്നതുമായിരിക്കണം ഒരു യഥാർത്ഥ ബദൽ സമീപനം. ഹ്രസ്വകാല-ദീർഘകാല കാഴ്ചപ്പാടും അതിലടങ്ങിയിരിക്കണം. അല്ലെങ്കിൽ നിബന്ധനകൾക്ക് വഴങ്ങേണ്ടതായിവരും. പുതിയ നയങ്ങൾ നിലനില്ക്കാൻ കഴിവുള്ളവയാണ് എന്ന് അക്കങ്ങളുപയോഗിച്ച് സമർത്ഥിക്കാനും കഴിയണം.

കഴിഞ്ഞകാല തെറ്റുകളിൽനിന്നും ഉദാര വല്ക്കരണത്തിന്റെ പേരിൽ ഇന്ന് നടപ്പാക്കിക്കൊണ്ടിരിക്കുന്ന പുതിയ തെറ്റുകളിൽനിന്നും ഇൻഡ്യൻ സമ്പദ്ഘടനയെ രക്ഷിക്കണമെങ്കിൽ ശക്തമായ നടപടികളെടുത്തേ മതിയാകൂ. ഐ.എം.എഫ്. ലോകബാങ്ക് എന്നിവയുടെ സമ്മർദ്ദങ്ങൾക്ക് വഴങ്ങിക്കൊണ്ട് ഉദാരവല്ക്കരണം എന്ന വ്യാജേന തീർത്തും വലതു പക്ഷ സ്വഭാവമുള്ള നയങ്ങളാണം ഗവണ്മെൻറ് നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്. സാമൂഹ്യ നീതിപൂർവ്വമായ വളർച്ച, വിതരണം എന്നിവക്ക് ഗവണ്മെൻറിന്റെ പുതിയ സാമ്പത്തിക പരിഷ്കാരങ്ങളിൽ യാതൊരു സ്ഥാനവുമില്ല. ഇത്തരമൊരു നയപരമായ അട്ടിമറി സാദ്ധ്യമാണെങ്കിൽ സാമൂഹ്യ നീതി, സന്തുലിതമായ വിതരണം എന്നിവയെ അടിസ്ഥാനപ്പെടുത്തിയുള്ള തിരിച്ചുള്ള നയവ്യതിയാനവും സാദ്ധ്യമാണ്. ഇങ്ങനെ ഒരു നയ വ്യതിയാനം സാദ്ധ്യമാണ് എന്ന് ചിന്തിക്കുന്നവർക്ക് രാജ്യത്തെ മഹാഭൂരിപക്ഷം വരുന്നവരുടെ താല്പര്യങ്ങളെ മുൻനിർത്തിയുള്ള യുക്തിയുക്തവും മൗലികവുമായ ബദലുകൾ നിർദ്ദേശിക്കുന്നതിൽ നിന്ന് ഒഴിഞ്ഞു മാറാനാവില്ല.

തൊട്ടുമുമ്പത്തെ ഭാഗത്തെ വിശകലനം മനസ്സിൽ വെച്ചുകൊണ്ട്, ഭാവിയിൽ നമ്മുടെ സമ്പദ്ഘടനയെ ആരോഗ്യമുള്ളതാക്കി മാറ്റിയെടുക്കേണ്ടതുണ്ട്. മാന്ദ്യം അവസാനിപ്പിക്കണം. വളർച്ചാ നിരക്കിനെ 6 ശതമാനം എന്ന തോതിൽ ഉടനെയും കൂടുതൽ ഉയർന്ന തലത്തിലേക്ക് പിന്നീടും ഉയർത്തേണ്ടതുണ്ട്. തൊഴിലില്ലായ്മ വൻതോതിൽ തടഞ്ഞുനിർത്തേണ്ടതുണ്ട്. കള്ളപ്പണ സമ്പദ്ഘടനയെ തകർക്കുകയും വിലക്കയറ്റം നിയന്ത്രണ വിധേയമാക്കുകയും വേണം. ധനപരമായ വികേന്ദ്രീകരണം, പ്രാഥമികാരോഗ്യം, വിദ്യാഭ്യാസം, ശുചിയായ കുടിവെള്ളം, ചെറുകിട ജലസേചനം എന്നിവ ഊർജ്ജിതപ്പെടുത്തേണ്ടതുണ്ട്. സാങ്കേതിക വിദ്യയുടെ വഗത്തിലുള്ള നൂതന വല്ക്കരണം ആവശ്യമാണ് പക്ഷേ, അതൊരിക്കലും മറ്റുള്ളവരെ ആശ്രയിക്കുന്ന സ്ഥിതിവിശേഷത്തിലേക്കും, നമ്മുടെ സ്വാതന്ത്ര്യം, വിപണി എന്നിവ പണയപ്പെടുത്തുന്നതിലേക്കും എത്തിച്ചേർന്നുകൂട.

വൻതോതിൽ ഉല്പാദനപരമായ തൊഴിലവസരങ്ങൾ വൻതോതിൽ വികസിപ്പിച്ച് എടുക്കേണ്ടതുണ്ട്. തൊഴിലില്ലായ്മയാണ് ഒരു സമ്പദ്ഘടനയുടെ കാര്യക്ഷമതയില്ലായ്മയുടെ ഉത്തമ നിദർശനം. ഇതിന്റെ അർത്ഥം വിഭവങ്ങൾ ഉപയോഗശൂന്യമായി കിടക്കുന്നു എന്ന് മാത്രമല്ല. സാമൂഹ്യ സംഘർഷങ്ങൾ വർദ്ധിക്കുന്നതിനും ഭരണ ചെലവുകൾ ഏറുന്നതിലേയ്ക്ക് ഇത് നയിക്കുന്നു. ഈ സ്ഥിതി തിരുത്തിക്കുറക്കണമെങ്കിൽപ്രത്യുല്പാദന പരമല്ലാത്ത മേഖലകളിൽനിന്നും ഉല്പാദ

നപരമായ മേഖലകളിലേക്ക് മുതൽ മുടക്ക് വഴി തിരിച്ചു വിടേണ്ടതുണ്ട്. പ്രത്യുല്പാദന പരമല്ലാത്ത മേഖലകളിലെ ലാഭ സാധ്യതകൾ കുറയ്ക്കേണ്ടതുണ്ട്.

കാർഷിക മേഖലയിലെ തൊഴിൽ രഹിതർക്ക് ഗ്രാമീണ മേഖലയിൽ തൊഴിൽ നല്കാൻ കഴിയണം. ചെറുകിട മേഖലയെ പുനരുജ്ജീവിപ്പിക്കേണ്ടതുണ്ട്. കാർഷിക മേഖലയുടെതന്നെ ഉല്പാദന ക്ഷമത വർദ്ധിപ്പിക്കണം. കൃഷിക്ക് ഉപയോഗിക്കുന്ന വിവിധ ഘടകങ്ങളുടെ (input) വിലകുറയേണ്ടതുണ്ട്, വായ്പാ സൗകര്യം ലഭ്യമാവണം, ചെറുകിട ജലസേചനം ഊർജ്ജിതപ്പെടുത്തണം, ഊർജ്ജ മേഖലയിലെ ഗ്രാമീണ പശ്ചാത്തല സൗകര്യങ്ങൾ, റോഡുകൾ എന്നിവയുടെ നിലവാരവും ഉയരണം. പ്രാഥമിക-ദ്വിതീയ വിദ്യാഭ്യാസം പ്രാഥമിക ആരോഗ്യം എന്നിവയുടെ നിലവാരം മെച്ചപ്പെടണം ഗ്രാമീണ തോഴിൽ ദാന പദ്ധതികളെ വിപുലപ്പെടുത്തണം. ഇവയെല്ലാം തന്നെ ഗ്രാമീണ തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിന് സഹായകമാവുകയും ചെയ്യും.

ഉല്പാദനപരമായ തൊഴിലില്ലായ്മ സൃഷ്ടിക്കപ്പെടുന്നതോടെ മാന്ദ്യം അവസാനിക്കും. വ്യാപകമായി ഉപഭോഗം ചെയ്യപ്പെടുന്ന ഉല്പന്നങ്ങളുടെ വിപണി വിപുലീകരിക്കപ്പെടുന്നതോടെ വ്യവസായ മേഖലയുടെ വളർച്ചത്വരിതഗതിയിലാകും. പരോക്ഷ നികുതി വെട്ടിക്കുറക്കുന്നതോടെ ഉല്പന്നങ്ങളുടെ വിലയിടുവും, അത് വഴി ഡിമാൻറ് വർദ്ധിക്കുകയും ചെയ്യും. ബാങ്കുകളുടെ വായ്പാനിരക്ക് വെട്ടിച്ചുരുക്കുന്നത് വഴി ഉല്പാദന ചിലവ് വീണ്ടും കുറയുകയും ഉല്പാദന പരമായ മുതൽമുടക്കിൻെറ വളർച്ച ഊർജ്ജിതമാവുകയും ചെയ്യും.

പദ്ധതി അടങ്കലിൽ യഥാർത്ഥ വർദ്ധന ഉണ്ടായാൽ അത് അടിസ്ഥാന, മൂലധന ഉല്പന്നങ്ങളുടെ ഡിമാൻറ് വർദ്ധിപ്പിക്കുന്നതിനും, ഈ വ്യവസായ മേഖലകളിലെ മാന്ദ്യം അവസാനിപ്പിക്കുന്നതിനും ഏറെ സഹായിക്കും. പൊതുമേഖലാ മൂലധനം നിക്ഷേപം തള്ളി മാറ്റുകയല്ല ആകർഷിച്ചു വരുത്തുകയാണു ചെയ്യുക എന്നതാണ് ഇതുവരെയുള്ള അനുഭവം. തന്മൂലം സ്വകാര്യമുതൽ മുടക്കും ഉയരും.

ഡിമാൻറ് പുനരുജ്ജീവിക്കപ്പെടുന്നതോടെ വിലക്കയറ്റ വർദ്ധനയുടെ ഭീഷണിയും ഒരു പക്ഷേ ഉണ്ടായേക്കാം. എന്നാൽ ചിലവിലുണ്ടാകുന്ന വർദ്ധന സമ്പന്നരുടെ മേൽ ചുമത്തുന്ന പ്രത്യക്ഷ നികുതിയുടെ വർദ്ധനയിലൂടെ തട്ടിക്കിഴിക്കപ്പെടും ഇതുമൂലം ഡിമാൻറിൻെറ പാറ്റേൺ മാറും മാത്രമല്ല, അധിക കാര്യശേഷി (excess capacity)നില്ക്കുന്നതുകൊണ്ട് (മാന്ദ്യം ഉണ്ടാകുന്നതും ഇതുകൊണ്ട്തന്നെ) വിലനിലവാരം ഉയരാതെ നില്ക്കുകയും ചെയ്യും ഇത് കൂടാതെ, പരോക്ഷ നികുതിയിൽ വരുത്തുന്ന കുറവ് രൂപയുടെ വിനിമയ നിരക്കിലെ സുസ്ഥിരത, പലമേഖലകളിലും നിയന്ത്രിതവിലകളിൽ (administered prices) വരുത്തുന്ന കുറവ് തുടങ്ങിയ നടപടികൾ ഉല്പാദന ചെലവിനെ ഉയർത്തുന്ന ഘടകങ്ങളെ ദുർബ്ബലമാക്കുന്നു.

വിലക്കയറ്റത്തെ തടയാനുള്ള ഒരു നടപടി എന്ന നിലയിൽ പൊതുവിതരണ സമ്പ്രദായത്തിൻെറ വ്യാപ്തി പതിന്മടങ്ങ് വർദ്ധിപ്പിക്കും. ഗ്രാമ, അർദ്ധ ഗ്രാമപ്രദേശങ്ങളിൽ വ്യാപിപ്പിക്കുകയും വിതരണം അതോടുകൂടിതന്നെ വിതരണത്തിൽ അടിസ്ഥാന ഉല്പന്നങ്ങൾ കൂടുതൽ ഉൾപ്പെടുത്തുകയും ചെയ്യും. കർഷകത്തൊഴിലാളികൾ, കൈത്തൊഴിലുകാർ എന്നിവരുടെ ഉപഭോഗവില സൂചിക (Consumer price Index) നിയന്ത്രിച്ചു നിർത്താൻ ശ്രമിക്കും. കാർഷിക ഉല്പാദന തകർച്ചകാരണം ആവശ്യ സാധനങ്ങൾ ഇറക്കുമതി ചെയ്യേണ്ടി വന്നാൽ, അതനുവദിക്കപ്പെടും. വിലക്കയറ്റത്തിൻെറ തോത്(മൊത്തവില നിലവാര സൂചിക) 6 ശതമാനത്തിൽ താഴെയാക്കി നിയന്ത്രിച്ചു നിർത്തും.

അടവ് ശിഷ്ട മേഖലയിൽ കയറ്റുമതി, ഇറക്കുമതി എന്നിവയുടെ സന്തുലനം വഴി ദൃഢത കൈവരിക്കാൻ ശ്രമം നടക്കും. ഇറക്കുമതി ഉദാരവല്ക്കരിക്കുന്ന നയം തിരുത്തിയെഴുതും. രാജ്യത്തിന് 12000-15000 കോടി രൂപ നഷ്ടപ്പെടുത്തുന്ന

സ്വർണ്ണത്തിൻെറ ഇറക്കുമതി നിർത്തിവെക്കും. എക്സിം സ്ക്രിപ്പ് പോലുള്ള എന്തെങ്കിലും ഉപാധി ഉപയോഗിച്ച് ഇറക്കുമതി നിയന്ത്രിച്ച് നിർത്തും. സ്വന്തമായി ഉല്പാദിപ്പിക്കാൻ കഴിയും എന്ന ഉറപ്പുള്ള ഏതു ചരക്കിൻെറയും ആഭ്യന്തര ഉല്പാദകർക്ക് അഞ്ച് വർഷത്തേക്ക് പൂർണ്ണ സംരക്ഷണം ഉറപ്പുവരുത്തും. സാങ്കേതിക വിദ്യാനയത്തേയും അവശ്യവസ്തുക്കൾ, അടിസ്ഥാന ഉല്പന്നങ്ങൾ എന്നിവ ഇറക്കുമതി ചെയ്യേണ്ട ആവശ്യകതയേയും മുൻനിർത്തിയായിരിക്കും ഇറക്കുമതി നയത്തെ കരുപ്പിടിപ്പിക്കുക. വൈദ്യുതി ഊർജ്ജ ഉല്പാദന വർദ്ധനത്തെ ഗണ്യമായി ഉയർത്തികൊണ്ടു റെയിൽവെ വൈദ്യുതി വൽക്കരിച്ചും ഗ്രാമപ്രദേശങ്ങളിലേക്ക് ജലസേചനത്തിനായി വൈദ്യുതി കൂടുതലായി ലഭ്യമാക്കിയും അനുയോജ്യമായ ഗതാഗത നഗര വല്ക്കരണ നയങ്ങളിലൂടെയും പെട്രോളിയം ഉല്പന്നങ്ങളുടെ ഡിമാൻറ് കുറക്കും.

കള്ളപ്പണ സമ്പദ്ഘടനയുടെ വലിപ്പം വെട്ടിക്കുറക്കപ്പെടുന്നതോടെ മൂലധനത്തിൻെറ വിദേശത്തേയ്ക്കുള്ള ഓളിച്ചോട്ടവും ഇറക്കുമതി പ്രധാനമായ ഉല്പന്നങ്ങൾ, സേവനങ്ങൾ എന്നിവയുടെ ഡിമാൻറും താഴും കുടിയേറ്റത്തൊഴിലാളികളും മറ്റുമയയ്ക്കുന്ന വിദേശനാണ്യമൊഴുക്ക് വർദ്ധിക്കുമെന്നും പ്രതീക്ഷിക്കപ്പെടുന്നു. പരോക്ഷ നികുതി, പലിശ നിരക്ക് എന്നിവ കുറയ്ക്കപ്പെടുന്നതോടെ, കയറ്റുമതി ചിലവ് കുറയുകയും നമ്മുടെ അന്താരാഷ്ട്ര വിപണിയിലെ മത്സര ശേഷി വർദ്ധിപ്പിക്കുകയും ചെയ്യും. ഇത് കയറ്റുമതിയുടെ വളർച്ചനിരക്ക് ഉയർത്താനും, അടവ് ശിഷ്ടകമ്മി പരിഹരിക്കാനും സഹായിക്കാനിടയുണ്ട്.

വിദേശകടഭാരം അടിയന്തിരമായി കൈകാര്യം ചെയ്യേണ്ടുന്ന ഒന്നാണ്. രാജ്യത്തിൻെറ ജീവിത നിലവാരത്തിൻെറ പരിധിക്കുള്ളിൽ നിന്നുകൊണ്ട് വർദ്ധിച്ചു വരുന്ന കടം സർവ്വീസ് ചിലവ്, വിദേശകടം എന്നിവ പരമാവധി കുറയ്ക്കുന്നതിനുള്ള സത്വര നടപടികളെടുക്കും. സാങ്കേതിക വിദ്യാനയങ്ങൾക്കനുസൃതമായി പ്രത്യേക മേഖലകളിൽ വിദേശ മൂലധനത്തെ പ്രോത്സാഹിപ്പിക്കും. ആഢംബര ഉപഭോഗവസ്തുക്കളെ സംബന്ധിച്ചിടത്തോളം 100 ശതമാനം കയറ്റുമതിക്കാണ് എങ്കിൽ മാത്രമേ ഇത് അനുവദിക്കപ്പെടുകയുള്ളു. ഈ നടപടികളിലൂടെ, രൂപയുടെ മൂല്യം തുടർച്ചയായി കുറഞ്ഞു വരുന്നത് തടയാനാകും എന്നാണ് പ്രതീക്ഷ.

ഭൂമിയുടെ ഊഹകച്ചവടം, സ്വർണ്ണം, ഓഹരികളുടേയും ദൗർലഭ്യത അനുഭവപ്പെടുന്ന ഉല്പന്നങ്ങളുടെയും ഊഹകച്ചവടം വിദേശ നാണ്യകരിഞ്ചന്ത എന്നീ മേഖലകളിൽനിന്ന് ഉല്പാദനപരമായ മേഖലകളിലേക്ക് മൂലധനത്തെ വഴിതിരിച്ചു വിടണമെങ്കിൽ മേൽപറഞ്ഞ മേഖലകളിലെ, ലാഭത്തോതിൽ കുറവുവരുത്തണം. ഇപ്പറഞ്ഞ പ്രവർത്തനങ്ങളെല്ലാംതന്നെ കള്ളപ്പണ സമ്പദ്ഘടനയുമായി ബന്ധപ്പെട്ട് കിടക്കുന്നവയാണ്. അതുകൊണ്ട് കള്ളപ്പണസമ്പദ്ഘടനയുടെ വലിപ്പം കുറക്കാൻ കഴിഞ്ഞാൽ മേല്പറഞ്ഞ പ്രവർത്തനങ്ങളുടെ വ്യാപ്തിയും കുറയ്ക്കാൻ കഴിയും.

കൂടാതെ ഉചിതമായ സ്വത്തുനികുതിയിലൂടെയും മറ്റും ഈ പ്രവർത്തനങ്ങൾക്ക് മേൽ നികുതി ചുമത്താൻ കഴിഞ്ഞാൽ അവയിലെ ലാഭനിരക്കും കുറയ്ക്കാനാവും.

സമ്പദ്ഘടനയുടെ പ്രവർത്തനം ഏറ്റവും കാര്യക്ഷമമാക്കണമെങ്കിൽ ഇപ്പോൾ പൂർണ്ണമായി വേണ്ടെന്ന് വച്ചിരിക്കുന്ന ആസൂത്രണ പ്രക്രിയയെ പുനരുദ്ധരിക്കേണ്ടതുണ്ട്. സ്വതന്ത്ര വിപണിയിലൂടെ ഇത് സാക്ഷാത്കരിക്കാൻ നമുക്ക് കഴിയില്ല. പശ്ചാത്തല സൗകര്യങ്ങളുടെ മേഖലയിൽ ഒരു വൻ ശ്രമം നടക്കേണ്ടതുണ്ട്. സ്വകാര്യ മേഖലയുടെ ലാഭതോത് വർദ്ധിപ്പിക്കാനും ഇത് സഹായിക്കും. ഊർജ്ജ മേഖലയിൽ വിദേശ നിക്ഷേപകർക്ക് ഉയർന്ന ലാഭം (വിദേശ നാണയത്തിൽ) ഉറപ്പാക്കിക്കൊടുത്താലും പ്രശ്നം തീരില്ല കാരണം വിതരണത്തിൻെറ പ്രശ്നം ബാക്കി കിടക്കും. ഊർജമേഖലയിൽ സ്വദേശീയമായ സാങ്കേതിക വിദ്യ ലഭ്യമായ സാഹച

ര്യത്തിൽ, ഇറക്കുമതി വിദേശ നാണ്യചോർച്ച വർദ്ധിപ്പിക്കാൻ മാത്രമേ സഹായിക്കൂ. പുറങ്കടലിൽ കത്തിച്ചുകളയുന്ന ഗ്യാസ് തീരത്തേക്ക് കൊണ്ടുവന്ന് ഉപയോഗപ്പെടുത്തേണ്ടതുണ്ട്. ഇതിനായുള്ള സാങ്കേതിക വിദ്യ കൊണ്ടുവരാം, എന്നാൽ രാജ്യത്തിനുള്ളിൽ തന്നെ ഇതിനുള്ള വൈദഗ്ദ്ധ്യം ഉള്ളപ്പോൾ പെട്രോളിയം ഉല്പന്നങ്ങൾ വില്ക്കുന്നതിന്ന് ബഹുരാഷ്ട്ര കുത്തകകളെ അനുവദിക്കുന്നതിന് ഒരു ന്യായീകരണവും ഇല്ല.

നേരത്തേ സൂചിപ്പിച്ചത്പോലെ, സാമൂഹ്യ മേഖലകൾ, ഗ്രാമീണ പശ്ചാത്തല സൗകര്യങ്ങൾ എന്നിവക്ക് അർഹിക്കുന്ന പങ്ക് നല്കേണ്ടതുണ്ട്. ഇത് സാക്ഷാത്കരിക്കാൻ നമുക്ക് കഴിയും, അവയ്ക്കുള്ള വിഭവവകയിരുത്തൽ വർദ്ധിപ്പിക്കേണ്ടതുണ്ട്. ഈ മേഖലകളിലെ ചിലവിനുള്ള തുക കൂടുതൽ വകയിരുത്തുന്നതിനം കേന്ദ്രം സംസ്ഥാനങ്ങൾക്ക് മാച്ചിങ്ങ് ഗ്രാൻറ് നല്കണം. ഈ പദ്ധതികൾ രൂപപ്പെടുത്തുമ്പോൾ പിന്നോക്ക പ്രദേശങ്ങൾക്ക് മുൻഗണന നല്കണം.

പൊതുമേഖലയെ പുനരുദ്ധരിക്കേണ്ടത് അത്യാവശ്യമായി തീർന്നിരിക്കുന്നു. അവയെ നശിപ്പിക്കുന്ന പരിപാടി നിർത്തിവെച്ചേ തീരൂ. അവയ്ക്ക് ഉദ്യോഗസ്ഥ മേധാവികൾ, ചില പ്രത്യേക രാഷ്ട്രീയക്കാർ എന്നിവരോട് മാത്രം ഉത്തരം പറഞ്ഞാൽ മതി എന്നനില മാറണം. പാർലമെൻറ്, മറ്റ് കമ്മിറ്റികൾ എന്നിവയുടെ പൊതു നിയന്ത്രണത്തിൻ കീഴിൽ അവയെ സ്വതന്ത്ര സ്ഥാപനങ്ങളാക്കണം. സ്വതന്ത്രമായ അഭിപ്രായങ്ങളുള്ള വ്യക്തികൾ ഉൾപ്പെടുന്നതായിരിക്കണം അവയുടെ ഡയറക്ടർ ബോർഡ്. ഈ സമിതിയായിരിക്കണം കമ്പനികളുടെ ചീഫ് എക്സിക്യൂട്ടിവുകളെ നിയമിക്കേണ്ടത്. തൊഴിലാളികളുടെ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ, ഉദ്യോഗസ്ഥന്മാർ എന്നിവരുടെ പങ്കാളിത്തം ഈ സമിതിയിൽ ഏറെ ആവശ്യമാണ്. തൊഴിലാളികൾക്ക് പ്രതിബദ്ധത മാനേജ്മെൻറിന് ഒരു പുതിയ സംസ്കാരം എന്നിവ അത്യന്താപേക്ഷിതമാണ്. പൊതുമേഖലയുടെ മൂലധന ഘടന ഒരു പുനഃപരിശോധനയ്ക്ക് വിധേയമാക്കണം. അവയുടെ വിലനിർണയ നയത്തിലും അനുയോജ്യമായ മാറ്റങ്ങൾ വരുത്തണം. പൊതുമേഖലയുടെ സാമൂഹ്യ പ്രതിബദ്ധതകളുടെ ചെലവുകൾ സർക്കാരിൻെറ ബജറ്റിൽ നിന്നുവേണം കണ്ടെത്താൻ.

## പണസംബന്ധവും - ധനപരവുമായ നയങ്ങൾ

സമ്പദ്ഘടനയിലെ വിലക്കയറ്റ വർദ്ധനയുടെ തോത് കുറയാനുള്ള സാദ്ധ്യത ഈ രേഖയിൽ നിർദ്ദേശിച്ചിട്ടുള്ള വിവിധ നടപടികൾമൂലം സൃഷ്ടിക്കപ്പെടും ഇതിൻെറ പശ്ചാത്തലത്തിൽ റിസർവ്വ് ബാങ്കിൻെറ മിനിമം വായ്പാനിരക്ക് 4 ശതമാനം കണ്ട് കുറക്കേണ്ടതുണ്ട്.

നഗരത്തിൽ ഒരു ബ്രാഞ്ചിന് സമാന്തരമായി, ഗ്രാമങ്ങളിൽ 10 ബ്രാഞ്ചുകൾ തുറക്കാൻ തയ്യാറായാൽ മാത്രമേ സ്വകാര്യബാങ്കുകൾ, ബഹുരാഷ്ട്ര ബാങ്കുകൾ എന്നിവയെ പുതിയ ബ്രാഞ്ചുകൾ തുറക്കാൻ അനുവദിക്കാവൂ. സാമൂഹ്യ സേവന മേഖലകൾക്ക് വായ്പ അനുവദിക്കണമെന്ന റിസർവ്വ് ബാങ്ക് മാർഗ്ഗരേഖയിൽ നിന്ന് ഒഴിവ് അവർക്ക് അനുവദിക്കുകയുമരുത്. പൊതു മേഖലാ ബാങ്കുകൾക്ക് ഉള്ള മാർഗ്ഗരേഖകൾ തന്നെയാവണം ഈ ബാങ്കുകൾക്കും ബാധകമാക്കേണ്ടത്.

ആഢംബര ഉപഭോഗ വസ്തുക്കൾ, മ്യൂച്ചൽ ഫണ്ടുകൾ എന്നിവയ്ക്ക് ബാങ്കിങ്ങ് മേഖല നല്കുന്ന വായ്പകളിൽ വൻതോതിൽ കുറവു വരുത്തണം. ഉയർന്ന കട-ഇക്വിറ്റി അനുപാതം അനുവദിക്കരുത്.

ബാങ്കുകൾ പോർട്ട് ഫോളിയോ മാനേജ്മെൻറ്, മ്യൂച്ചൽ ഫണ്ട് എന്നിവ നടത്തുന്നത് പ്രോത്സാഹിപ്പിക്കരുത്.

# 3. 1993-94ലെ ധനനയങ്ങൾക്കായുള്ള നിർദ്ദേശങ്ങൾ

ഇന്ത്യയിലെ വിപണിയുടെ വലിപ്പം 25 കോടിവരും എന്ന ഉദാര വല്ക്കരണ വക്താക്കളുടെ ധാരണ തെറ്റാണ്. ബഹുരാഷ്ട്ര കുത്തകകൾ പ്രതീക്ഷിക്കുന്ന തരത്തിലുള്ള വാങ്ങൽ കഴിവുള്ള വിപണിയുടെ വലിപ്പം 2.5 കോടിയോളമേ വരൂ. (ജനസംഖ്യയുടെ 3 ശതമാനം) ഈ വിഭാഗം അതിസമ്പന്നരും നിയമ വിരുദ്ധമായ മാർഗ്ഗങ്ങളിലൂടെ വൻ വരുമാനം ആർജ്ജിക്കുന്നവരുമാണ്. എൻ.സി.എ.ഇ. ആർ (NCAER) 1975-76 ൽ നടത്തിയ കുടുംബ വരുമാന സർവ്വേ അനുസരിച്ച് നഗരങ്ങളിലും ഗ്രാമങ്ങളിലും ഏറ്റവും കൂടുതൽ വരുമാനമുള്ള 5 ശതമാനം പേരാണ് അവിടങ്ങളിലെ നേർവഴിക്കുള്ള വരുമാനത്തിൻെറ 30 ശതമാനവും കൈക്കലാക്കി വെച്ചിരിക്കുന്നത്. അതേസമയം, ഗ്രാമ പ്രദേശങ്ങളിലെ ഏറ്റവും ഉയർന്ന 1 ശതമാനക്കാർക്ക് മാത്രമേ നഗരങ്ങളെ ഏറ്റവും ഉയർന്ന 5 ശതമാനം കുടുംബങ്ങളുടെ ശരാശരി വരുമാനം ഉണ്ടായിരുന്നുള്ളൂ. വരുമാനത്തിലെ ഈ സ്ഥിതിയിൽ മാറ്റമില്ലെന്ന് അനുമാനിക്കുകയും നഗരങ്ങളിലെ ഏറ്റവും ഉയർന്ന 5 ശതമാനക്കാരുടെ വരുമാനത്തോട് കള്ളപ്പണ വരുമാനവും കൂട്ടിച്ചേർക്കുകയും ചെയ്താൽ ഇക്കൂട്ടരുടെ പ്രതിവർഷ കുടുംബ വരുമാനം 3,20,000 കോടി രൂപ വരും.അതായത് ഒരു കുടുംബത്തിൻെറ വാർഷിക വരുമാനം ഏകദേശം 3 ലക്ഷം രൂപയോളം വരും.

സമ്പന്ന രാജ്യങ്ങളിൽ നിലനില്ക്കുന്ന ജീവിത നിലവാരം, വാങ്ങൽ കഴിവ് എന്നിവ ഈ വിഭാഗത്തിന് ഉണ്ട് എങ്കിൽ ഖജനാവിലേക്ക് അവർ അവരുടെ പങ്ക് നല്കിയേതീരൂ. എന്നാൽ നമ്മുടെ രാജ്യത്തെ ഭൂരിപക്ഷം ജനങ്ങൾ (97 ശതമാനം)നികുതിയുടെ സിംഹഭാഗവും പരോക്ഷനികുതിയായി നല്കികൊണ്ട്, ഈ സമ്പന്ന വിഭാഗത്തിന് അനേകം ആനുകൂല്യങ്ങൾ നല്കികൊണ്ടിരിക്കുന്നു.

ഈ ധനിക ന്യൂനപക്ഷം, നമ്മുടെ രാജ്യത്ത് നിലനില്ക്കുന്ന വ്യവസ്ഥയുടെ ഗുണഫലങ്ങൾ അനുഭവിച്ചു കൊണ്ടും, സൗജന്യനിരക്കിൽ നഗരപശ്ചാത്തല സൗകര്യങ്ങളുടെയും പോലിസിൻെറയും ഗതാഗതത്തിൻെറയും പ്രതിരോധത്തിൻെറയും മറ്റും സേവനങ്ങൾ ഉപയോഗപ്പെടുത്തികൊണ്ടു സർക്കാർ അവരിൽനിന്നും മുൻപു വാങ്ങിയ കടങ്ങളുടെ പലിശ കൈപ്പറ്റിയും ബജറ്റിൽ നിന്ന് ഭീമൻസബ്സിഡിയാണ് തട്ടിയെടുക്കുന്നത്. ഇവർ, നികുതി അടയ്ക്കുന്നില്ലന്നു മാത്രമല്ല പലിശ തിരിച്ചടവിൻെറ രൂപത്തിൽ, നമ്മുടെ രാജ്യത്തെ 97 ശതമാനം ജനങ്ങളുടെ മേലും, ഭാവിയുടെമേലും അധികഭാരം അടിച്ചേൽപ്പിച്ചുകൊണ്ടിരിക്കുന്നു.

1987-88 ലെ അഖിലേന്ത്യാ തലത്തിലെ ആദായനികുതി സ്ഥിതിവിവരകണക്കുകൾ അനുസരിച്ച്, തങ്ങളുടെ സ്വത്ത് വിവരം പ്രഖ്യാപിച്ചവരിൽ 22 ശതമാനം പേർ മാത്രമേ ശമ്പള വരുമാനം തങ്ങളുടെ പ്രധാന വരുമാനമായി പ്രഖ്യാപിച്ചുള്ളൂ. അതായത് സംഘടിതമേഖലയിലെ വെറും 6 ശതമാനം പേർ മാത്രമേ പ്രത്യക്ഷ നികുതി അടക്കുന്നുള്ളൂ. മൊത്തം ആദായനികുതിപിരിവിൻെറ 6 ശതമാനം മാത്രമാണ് ഇവരുടെ സംഭാവന. തങ്ങളുടെ ശമ്പളത്തിലെ, ചെറിയൊരു ശതമാനം മാത്രമാണ് പ്രത്യക്ഷനികുതിയായി പോകുന്നതെന്നും, വളരെ വലിയൊരു തുക അദൃശ്യമായ പരോക്ഷനികുതികളായാണ് പോകുന്നതെന്നും ഉള്ള യാഥാർത്ഥ്യം ഇടത്തരക്കാർ തിരിച്ചറിയേണ്ടതുണ്ട്. തങ്ങളാണ് പ്രത്യക്ഷനികുതിയിൽ ഏറിയപങ്കും സംഭാവന ചെയ്യുന്നതെന്നും, അത് കൊണ്ട് പ്രത്യക്ഷനികുതി കുറക്കാൻ ആവശ്യപ്പെടേണ്ടതുണ്ട് എന്നും എന്ന വിശ്വാസത്താൽ അവർ കബളിപ്പിക്കപ്പെടുകയാണ്. ധനികന്മാർക്ക് ആവശ്യമുള്ളതും ഇത് തന്നെ. അവർ ഇടത്തരക്കാരുടെ തോളിൽ കയറിയിരുന്നാണ് ഉന്നം പിടിക്കുന്നത്.

പരോക്ഷനികുതി വിലകൾ ഉയർത്തും വിലക്കയറ്റം മറിച്ചും. വരുമാനത്തിൻെറ യഥാർത്ഥ മൂല്യത്തെ താഴുന്നതിന് ഇത് ഇടയാക്കുന്നു. പ്രത്യക്ഷനികുതി കുറയ്കുന്നതുമൂലം ധനികർക്കാണ് ഏറെ മെച്ചമുണ്ടാക്കുക. പരോക്ഷനികുതികൾ പൊതുമേഖലയുടെ നഷ്ടം വർദ്ധിപ്പിക്കാൻ ഇടയാക്കിയിട്ടുണ്ട്. ഇതു മാത്രമല്ല കാരണം എന്നു പറയേണ്ടല്ലോ. അവയുടെ ഉല്പന്നങ്ങളുടെ വില നിയന്ത്രിതമാകയാൽ പെട്ടെന്ന് വില വർദ്ധിപ്പിക്കാൻ കഴിയുകയില്ല. പരോക്ഷനികുതികൾ സൃഷ്ടിക്കുന്ന വിലക്കയറ്റം, രാസവളം, കയറ്റുമതി, ആഹാരപദാർത്ഥങ്ങൾ എന്നിവയ്ക്കുള്ള സബ്സിഡി വർദ്ധിക്കുന്നതിന് ഇടയാക്കുന്നു.

നമ്മുടെ രാജ്യത്തെ നഗരങ്ങളിൽ അധിവസിക്കുന്ന ഏറ്റവും ഉയർന്ന 5 ശതമാനം പേരുടെ വരുമാനം പിടിച്ചെടുക്കേണ്ടതുണ്ട്. ചിലവ് കൂട്ടിക്കാണിച്ചും, വരുമാനം കുറച്ചുകാണിച്ചും സമ്പാദിച്ച കള്ളപ്പണമാണ് ഇക്കൂട്ടരുടെ വരുമാനത്തിൽ ഏറിയ പങ്കും. ഇവരുടെ മൊത്തംലാഭത്തെ (gross profits) അടിസ്ഥാനമാക്കി നികുതി കണക്കാക്കുകയും ഇവർ കള്ളപ്പണം ഉപയോഗിച്ച് വാങ്ങുന്ന ആഢംബര വസ്തുക്കൾ, വസ്തുവകകൾ എന്നിവയ്ക്ക് മേൽനികുതി ചുമത്തുകയും ചെയ്താൽ കള്ളപ്പണ വരുമാനത്തിൽ നല്ല പങ്ക് പിടിച്ചെടുക്കാം. നേരത്തെ സൂചിപ്പിച്ചത് പോലെ ഗ്രാമങ്ങളിലെ 1 ശതമാനം കുടുംബങ്ങളുടെ കൈവശവും കള്ളപ്പണമുണ്ട്. കാർഷിക വരുമാനത്തെ പ്രത്യക്ഷനികുതിയുടെ പരിധിയിൽ കൊണ്ട് വന്ന് ഈ വരുമാനം പിടിച്ചെടുക്കാം.

സമ്പദ്ഘടനയിലെ ഉല്പാദനപരമായ മുതൽമുടക്ക് താഴ്ന്ന നിലവാരം പുലർത്തുന്നതിൻെറ പ്രധാനകാരണം, കള്ളപ്പണ സമ്പദ്ഘടനയുമായി ബന്ധപ്പെട്ട ഉല്പാദനപരമല്ലാത്ത മുതൽമുടക്കിൻെറ (ഉദാഹരണം വസ്തുവകകളുടെ ഊഹകച്ചവടം, സ്വർണ്ണമിടപാടുകൾ വിദേശനാണയ കരിഞ്ചന്ത)ലാഭത്തോത് ഉയർന്നുനില്കുന്നതാണ്. കള്ളപ്പണ സമ്പദ്ഘടനയെ കൈകാര്യം ചെയ്യുന്നതോടൊപ്പം തന്നെ ഈ പ്രശ്നത്തേയും പരിഗണിക്കേണ്ടതുണ്ട്. കുറഞ്ഞ മൂലധന നേട്ടനികുതി (capital grains tax) ഊഹകച്ചവട പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുക വഴി ഉല്പാദന പ്രവർത്തനങ്ങളിലുള്ള മുതൽമുടക്കിൻെറ തോത് കുറയാനിടയാക്കുന്നു. അതുകൊണ്ട്, മൂലധനനേട്ടനികുതികൾ ഇന്നത്തെ താഴ്ന്നനിലവാരത്തിൽ നിന്ന് വർദ്ധിപ്പിക്കേണ്ടതുണ്ട്.

കള്ളപ്പണക്കാരുടെ സ്വത്തുക്കൾ പെരുകി കൊണ്ടിരിക്കുകയാണെങ്കിലും രാജ്യത്തെ സ്വത്ത് നികുതി പിരിവ് വളരെ താഴ്ന്നതാണ്. ഏതാനും ലക്ഷം ആളുകൾ മാത്രമേ ശരാശരി 20,000 രൂപ വച്ച് സ്വത്ത് നികുതി അടയ്ക്കാന്നുള്ളു. ഇത് വളരെ കുറവാണ്. സമാന്തരമായി ഗിഫ്റ്റ് നികുതി (gift tax)യും കർശനമായി നടപ്പാക്കേണ്ടതുണ്ട്. നികുതി ആവശ്യങ്ങൾക്കായി മൂലധനത്തെ വിഭജിക്കാൻ പാരിതോഷികങ്ങൾ ഉപയോഗപ്പെടുത്താറുണ്ട്. വിവിധ ബിനാമി നിക്ഷേപങ്ങളായി സൂക്ഷിച്ചിരിക്കുന്ന കള്ളപ്പണ സ്വത്ത്പിടിച്ചെടുക്കുന്നതിനായി പലിശവരുമാനത്തിന്മേലും നികുതി ചുമത്തേണ്ടതായി വരും. പ്രത്യുല്പാദനപരമല്ലാത്ത മുതൽ മുടക്കിൽ നിന്നുള്ള ലാഭം വളരെയേറെ കുറയുന്നുവെന്നതിനാൽ സമ്പാദ്യസ്വഭാവത്തെ ഈ നടപടികൾ പ്രതികൂലമായി ബാധിക്കില്ല.

കുടുംബങ്ങളിന്ന് ചിലവ് സംബന്ധിച്ചു തീരുമാനമെടുക്കുന്ന യൂണിറ്റുകൾ. ഇന്ത്യയിൽ ധനികർ തങ്ങളുടെ വരുമാനം വിഭജിച്ച് ഓരോ വ്യക്തിയും പ്രത്യേകമായി നികുതികൾ അടയ്കുകയും സമാന്തരമായി വിവിധ വകുപ്പുകളായ 10,88,88CCB,80Lഎന്നിവയിലൂടെ വിവിധതരം ആനുകൂല്യങ്ങൾ കൈക്കലാക്കുകയും ചെയ്യുന്നു. കുടുംബം ഒരു യൂണിറ്റ് എന്ന് കണക്കാക്കി, അതിലെ ആശ്രിതർക്ക് ചില ആനുകൂല്യങ്ങളോടെ, നികുതി ഈടാക്കപ്പെടുന്ന ഒരു സ്ഥിതിവിശേഷത്തിലേക്ക് രാജ്യം നീങ്ങേണ്ടതുണ്ട്. നിർബന്ധിത നിക്ഷേപം, പ്രൊവിഡൻറ് ഫണ്ട് എന്നിവയൊഴിച്ച് സമ്പാദ്യത്തിന് മേലുള്ള എല്ലാ കിഴിവുകളും വേണ്ടന്നു വെയ്ക്കണം. ഇത്

സമ്പദ്ഘടനയിലെ സമ്പാദ്യത്തെ ഒരു കാരണവശാലും ബാധിക്കില്ല എന്ന് നേരത്തെ സൂചിപ്പിക്കുകയുണ്ടായി. വീട്, കാറ് മുതലായ എല്ലാ ഉല്പന്നങ്ങളുടെയും മൂല്യം നിർണ്ണയിക്കുന്നത് വിപണിയിലെ വിലയനുസരിച്ച് ആയിരിക്കണം. യാതൊരുകിഴിവും ഇക്കാര്യത്തിൽ അനുവദിച്ചുകൂട. യഥാർത്ഥ ചിലവുകളായിരിക്കണം കണക്കിലെടുക്കേണ്ടത്.

പരോക്ഷനികുതികൾ ഉല്പാദനചിലവ് വർദ്ധനയിലേക്കും, വിലക്കയറ്റത്തിലേക്കും നയിക്കും. ഇത് പിന്നീട് സബ്സിഡി വർദ്ധന, നിയതന്ത്രിത വിലകളുടെ തുറകളിലെ നഷ്ടം(പൊതുമേഖലയുടെ കാര്യത്തിലെന്നപോലെ)എന്നിവയിലേക്കും നീങ്ങും. വിലക്കയറ്റ സമ്മർദ്ദം കുറക്കുന്നതിന് വേണ്ടി നടപടികൾ അത്യന്ത്യാപേക്ഷിതമാണ്. വളർച്ച മുറ്റാത്ത ആഭ്യന്തരവിപണിക്ക് സംരക്ഷണം നല്കുന്നത് കസ്റ്റംസ് തീരുവയാണ്. ഉല്പന്നങ്ങൾ നിർമ്മിക്കാൻ കഴിയുന്ന മേഖലകളിൽ ഇതു പരമാവധി ഉയർത്തി നിലനിർത്തേണ്ടതുണ്ട്. അടിസ്ഥാന ഇടനില ഉല്പന്നങ്ങളുടെ എക്സൈസ് തീരുവ കുറക്കുകയോ, നിലനിർത്തുകയോ ചെയ്യുകയും കസ്റ്റംസ് തീരുവ ആവശ്യമാവണ്ണം ഉയർത്തി നിർത്തുകയും വേണം.

വ്യത്യാസപ്പെടുത്തിയ മൂല്യ വർദ്ധക നികുതി (Modified value added tax-MODVAT)എന്ന എക്സൈസ് തീരുവ സംമ്പ്രദായത്തിലേക്കാണ് രാജ്യം സാവധാനം നീങ്ങിക്കൊണ്ടിരിക്കുന്നത്. നേരത്തേ നികുതി ഘടനയിൽ നിലനിന്നിരുന്ന ഒട്ടേറെ പരിമിതികൾ ഇല്ലാതാക്കുകയാണ് ഇതുവഴി ഉദ്ദേശിക്കുന്നത്. പക്ഷേ പുതിയ സമ്പ്രദായത്തിന് ആവശ്യമായ കണക്കെഴുത്തു നടപടികൾ പരിശോധിക്കുമ്പോൾ ഈ സംവിധാനം ഏറെ സങ്കീർണ്ണം ആണെന്ന് കാണാം. മുകളിൽ സൂചിപ്പിച്ചതുപോലെ മൂലധന-ഇടനില ഉല്പന്നങ്ങളുടെ എക്സൈസ് തീരുവ പൂർണ്ണമായും നിർത്തലാക്കിയാൽ നികുതിഘടനയുടെ ലഘൂകരണം താനെ പിന്തുടർന്നുകൊള്ളും. നികുതിശേഖരണവും മുൻഘട്ടത്തിൽ ശേഖരിക്കപ്പെട്ട നികുതിയുടെ റീഫണ്ടിംഗും, ഇതെല്ലാം സംബന്ധിച്ച് അക്കൗണ്ടുകൾ തുടങ്ങി സങ്കീർണ്ണതകളും അനാവശ്യമായി തീരും. അസംഖ്യം ചെറുകിട വ്യവസായ സ്ഥാപനങ്ങളുള്ള രാജ്യമായ ഇന്ത്യക്ക് കുറച്ചുകാലത്തേക്കെങ്കിലും ഒരു മുഴുവൻ മൂല്യവർദ്ധക നികുതി ഘടനയിലേക്ക് നീങ്ങാൻകഴിയില്ല എന്നതാണ് യാഥാർത്ഥ്യം.

ഇന്ത്യയിലെ ധനഘടനയെ കുറിച്ച് മുകളിൽ സൂചിപ്പിച്ച കാര്യങ്ങൾ മനസ്സിൽ വച്ച് ചിന്തിക്കുമ്പോൾ, നികുതി വരുമാനത്തിൽ പരോക്ഷ നികുതിക്ക് വലിയൊരു പങ്കുള്ള ഇന്നത്തെ നികുതി ഘടനയിൽ നിന്ന് മൊത്തം നികുതി വരുമാനത്തിൽ പ്രത്യക്ഷ നികുതിക്ക് കൂടുതൽ പ്രാധാന്യമുള്ള ഒരു ഘടനയിലേക്ക് മാറേണ്ടതിൻെറ ആവശ്യകതയെക്കുറിച്ച് നമുക്ക് ബോധ്യമാകും. കൂടാതെ വിഭവ സമാഹരണത്തിനായി കടത്തെ എത്രമാത്രം ആശ്രയിക്കണം എന്നതിനെ ക്കുറിച്ചും നാം ചിന്തിക്കേണ്ടതുണ്ട്? ധനകമ്മി കുറയ്ക്കേണ്ടത് വിഭവ സമാഹരണം നടത്തിക്കൊണ്ടായിരിക്കണം അല്ലാതെ പദ്ധതി മൂലധനം വെട്ടിക്കുറച്ചുകൊണ്ടോ, സാമൂഹ്യ മേഖലകളിലെ ചിലവുകൾ കുറച്ചു കൊണ്ടോ ആയിരിക്കരുത്. ഇത് ഹ്യസ്വകാല നേട്ടത്തിനു വേണ്ടി രാജ്യത്തിൻെറ ഭാവി നശിപ്പിക്കുന്നതിന് തുല്യമായിരിക്കും.

ഇൻഡ്യയിൽ കാര്യനിർവ്വഹണത്തിനുള്ള ബുദ്ധിമുട്ടുകൾ പരിഗണിച്ച് നികുതികൾ ലഘൂകരിക്കുകയും അവയുടെ ശേഖരണം കമ്പ്യൂട്ടർ വല്കരിക്കുകയും ചേയ്യേണ്ടതുണ്ട്. വിവേചനാധികാരം ദുരുപയോഗപ്പെടുത്താൻ ഇടയുള്ളത് കൊണ്ട് അവ കുറക്കുകയോ വേണ്ടന്നു വെക്കുകയോ ചെയ്യണം. ഇതിനായി നികുതി അടയ്ക്കുന്ന എല്ലാവർക്കും സ്ഥിരഅക്കൗണ്ട് നമ്പറുകൾ നല്കണം. ഇതിനായി ആദായ നികുതി വകുപ്പിൻെറ കീഴിലുള്ള സർവ്വേ, സ്വത്ത് നികുതി വകുപ്പുകൾ ശക്തിപ്പെടുത്തേണ്ടതുണ്ട്. എക്സൈസ് വകുപ്പിലെ ഉദ്യോഗസ്ഥന്മാരുടെ എണ്ണം കുറ

യ്ക്കണം. ഈ മാർഗ്ഗ രേഖകൾ അനുസരിച്ച് പ്രത്യക്ഷ - പരോക്ഷ നികുതികളിൽ താഴെ പറയുന്ന വ്യതിയാനങ്ങൾ 1993-94 ലേക്ക് നിർദ്ദേശിക്കുന്നു.

ഇതനുസരിച്ച് 1993-94 ൽ പ്രത്യക്ഷനികുതികൾ വൻ തോതിൽ വർദ്ധിപ്പിക്കണം. പരോക്ഷനികുതികൾ വെട്ടിക്കുറക്കുകയും, കടം കുറയ്ക്കുകയും വേണം. ധനകമ്മി, ബജറ്റ് കമ്മി, റവന്യൂ കമ്മി എന്നിവ കുറയുകയോ ഇല്ലാതാവുകയോ ചെയ്യും. സാമൂഹ്യസേവന മേഖലകൾ, പദ്ധതി എന്നിവയ്ക്കുള്ള ചിലവുകൾ വർദ്ധിപ്പിക്കും.

## 4. നികുതി നിർദ്ദേശങ്ങൾ

### a) വ്യക്തിഗത ആദായ നികുതി (Personal income tax)

പ്രായപൂർത്തിയാകാത്തവരുടെ വരുമാനം കൂടുതൽ ഉയർന്ന നിലവാരമുള്ള മാതാപിതാക്കൾആരോ അവരുടെ വരുമാനവുമായി കൂട്ടിച്ചേർക്കും.

കാറിൻെറ ഉടമസ്ഥർ എന്ന നിലയിൽ നല്കുന്ന സ്വത്ത് നികുതി, വാർഷിക നികുതി എന്നിവയ്ക്ക് നികുതി ചുമത്തപ്പെടുന്ന വരുമാനത്തിൽ നിന്ന് കിഴിവനുദിക്കും. പ്രോവിഡൻറ് ഫണ്ട് ഒഴികെ എല്ലാ കിഴിവുകളും വേണ്ടെന്ന് വയ്ക്കും.

നികുതിയിൽ നിന്ന് ഒഴിവാക്കപ്പെടുന്ന പരിധി പ്രതിവർഷം 15000/രൂപയായി ചുരുക്കും. പരമാവധി 10,000/- രൂപ എന്ന കണക്കിൽ വരുമാനത്തിൻെറ അടിസ്ഥാന കിഴിവ് (Standard deduction) വരുമാനത്തിൻെറ 33 ശതമാനം എന്നാക്കി നിശ്ചയിക്കും. അതായത് നികുതി പിരിവ് 22,500/- മുതൽ ആരംഭിക്കും.

നികുതിയുടെ തോത് താഴെ പറയും വിധമായിരിക്കും!

| നികുതി സ്ലാബ് (രൂപ) | മാർജിനൽ നികുതി തോത് |
|---|---|
| 15,000 - 19,999 | 10% |
| 20,000 - 29,999 | 15% |
| 30,000 - 39,999 | 20% |
| 40,000 - 59,999 | 25% |
| 60,000 - 99,999 | 30% |
| 1,00,000 -1,99,999 | 40% |
| 2,00,000 -3,99,999 | 50% |
| 4,00,000ന് മുകളിൽ | 60%. |

നികുതിയുടെ മേൽ സർച്ചാർജ്ജ് ഉണ്ടായിരിക്കുന്നതല്ല. തന്മൂലം മാർജിനൽ നികുതിയുടെ തോത് സാവധാനം മാത്രമേ ഉയരുകയുള്ളു.

വിദേശത്ത് നിന്നുള്ള വരുമാന സ്രോതസ്സിന് മേൽ ശരിയായ ചിലവിൻെറ കിഴിവ് അനുവദിക്കും.

നികുതിയുടെ പരിധിയിൽ വരുന്ന (കാർഷിക വരുമാനം നൽകുന്നവർ ഉൾപ്പടെ) നികുതി നല്കുന്നവരുടെ എണ്ണം ഇതനുസരിച്ച് 4 കോടിയായി വർദ്ധിക്കും. ഇത് ഇന്ത്യയിലെ മൊത്തം ജനസംഖ്യയുടെ 5 ശതമാനത്തോളം വരും.

## b) അനുബന്ധ ആദായ നികുതി

(Supplementary Income tax)

കാറിൻെറ ഉടമസ്ഥർ ഇന്ന് നിലവിലുള്ള കാർവിലയുടെ (എല്ലാ തീരുവക ളും ഉൾപ്പടെ) 10 ശതമാനം നികുതിയായി നല്കണം. ജനസംഖ്യയുടെ 1.5 ശതമാനം മാത്രമേ ഈ നികുതി നല്കേണ്ടി വരികയുള്ളു.

## c) പലിശ നികുതി

സ്ഥിര അക്കൗണ്ട് നമ്പർ നല്കുന്ന നിക്ഷേപത്തിൻെറ പലിശയിന്മേൽ അനുയോജ്യമായ പലിശ നിരക്കനുസരിച്ച് നികുതി ചുമത്താവുന്നതാണ്. സ്ഥിര അക്കൗണ്ട് നമ്പറുകൾ നല്കാത്തവരെ മേൽ 40 ശതമാനം കണ്ട് നികുതി ചുമത്തണം.

## d) സ്വത്ത് നികുതി

ഓഹരികൾ, വസ്തുവകകൾ എന്നിവയായിരിക്കണം ഉടമസ്ഥതയുടെ അടി സ്ഥാനം

ഓരോ സംസ്ഥാനത്തേയും കേന്ദ്ര മൂല്യനിർണ്ണയസെൽ നിശ്ചയിക്കുന്ന അതായത് കാലത്ത് നിലനില്ക്കുന്ന വിപണി മൂല്യം (national current market value) അനുസരിച്ചായിരിക്കും വസ്തു വകകളുടെ മൂല്യം തീരുമാനിക്കുക.

ക്ലാസ്സ് എ. സിറ്റികളിൽ 700 ചതുരശ്ര അടിയിൽ കുറവുള്ളതോ ഫ്ലാറ്റുകളും 50 ചതുരശ്ര യാർഡിൽ കുറവുള്ള സ്ഥലവും സ്വത്ത് നികുതിയിൽ നിന്ന് ഒഴിവാക്കും.

മറ്റെല്ലാ സിറ്റികളിലും 1000 ചതുരശ്ര അടി അല്ലെങ്കിൽ 75 ചതുരശ്ര യാർഡ് പ്ലോട്ട് എന്നതായിരിക്കും സ്വത്ത് നികുതി ഒഴിവാക്കലിൻെറ പരിധി.

ഗ്രാമ പ്രദേശങ്ങളിൽ ഒഴിവാക്കൽ പരിധി 1000 ചതുരശ്ര അടി അല്ലെങ്കിൽ 200 ചതുരശ്ര യാർഡ് താമസസ്ഥലം എന്നിങ്ങനെ ആയിരിക്കും.

ഫാം ഹൗസുകളെ നികുതിയുടെ പരിധിയിൽനിന്ന് ഒഴിവാക്കുകയില്ല.

ജനസംഖ്യയുടെ 3 ശതമാനത്തിനേ ഈ നികുതി അടയ്ക്കേണ്ടിവരൂ. ഏകദേശം 1.5 കോടി താമസസൗകര്യം ഉള്ളവയും, വാണിജ്യാവശ്യങ്ങൾക്ക് ഉപ യോഗിക്കപ്പെടുന്നതുമായ വസ്തുവകകൾ നികുതി പരിധിക്കുള്ളിൽ വരും എന്നാണ് കണക്കാക്കപ്പെടുന്നത്. ഒഴിവാക്കൽ പരിധിക്ക് മുകളിലുള്ള ഒരു വീടുള്ള വസ്തു ആ കുടുംബത്തിൻെറ ആകെയുള്ള ഒറ്റ യൂണിറ്റാണ് എങ്കിൽകൂടി സ്വത്ത് നികുതി അടയ്ക്കാൻ ബാദ്ധ്യസ്ഥമാണ്.

താമസത്തിനായി ഉപയോഗിക്കുന്ന വസ്തുവകകളേക്കാൾ 50 ശതമാനം കൂടുതൽ നികുതി, എല്ലാ വാണിജ്യാവശ്യങ്ങൾക്ക് ഉപയോഗിക്കപ്പെടുന്ന വസ്തുവക കളിൽമേലും ഈടാക്കപ്പെടും. താമസത്തിനുപയോഗിക്കുന്ന വസ്തുവക വാണിജ്യ സ്ഥാപനമായും ഉപയോഗിക്കുന്നതായി കണ്ടെത്തിയാൽ അവയെ വാണിജ്യാവശ്യ ത്തിന് ഉപയോഗിക്കുന്ന വസ്തു വകയായി കണക്കാക്കും. തമാസത്തിനായി ഉപയോ ഗിക്കുന്ന വസ്തുവകകളുടെ നികുതി തോത് താഴെ കൊടുത്തിരിക്കുന്നു:

| നികുതി സ്ലാബ് (രൂപ) | മാർജിനൽ നികുതി തോത് |
|---|---|
| 2,00,000 -7,00,000 | 0.5% |
| 7,00,000 15,00,000 | 1.0% |
| 15, 00,000ന് മുകളിലേക്ക് | 1.5% |

വിദേശ ഇന്ത്യാക്കാർ, വിദേശ നാണയത്തിലൂടെ ആർജ്ജിക്കുന്ന ഉല്പന്നം/വസ്തുക്കൾ, സമ്മാനം എന്നിവപോലും നികുതിയിൽ നിന്ന് ഓഴിവാക്കപ്പെടുകയില്ല.

ഓഹരികളുടെ ഉടമസ്ഥയിൽ മേലുള്ള സ്വത്ത് നികുതി, ലഭിക്കുന്ന ഡിവിഡൻറിൽനിന്ന് കിഴിക്കുന്നതായിരിക്കും. ജനസംഖ്യയിൽ 3 ശതമാനത്തിൽ താഴെ ആളുകൾ ഓഹരികൾ കൈവശം ഉള്ളവരാണ്. ഇവരിൽ നിന്നായിരിക്കും നികുതി പിരിക്കുക.

## e) പാരിതോഷിക നികുതിയും, എക്സൈസ് തീരുവയും.

50 ശതമാനം എന്ന ഫ്ലാറ്റ് നിരക്കിലായിരിക്കും ഇത് ഈടാക്കുക

വിദേശനാണ്യം, വിദേശ ഇന്ത്യാക്കാർ എന്നിവരെയും ഇതിൽനിന്ന് ഒഴിവാക്കുകയില്ല. സ്വത്ത് നികുതി ആശ്യങ്ങൾക്ക് മൂല്യം നിർണ്ണയിക്കുന്ന അതേ രീതിയിലാവും ഇവിടെയും മൂല്യം കണ്ടുപിടിക്കുക.

## f) കമ്പിനി നികുതി

മൊത്ത ലാഭത്തിന്മേലാകും നികുതി ചുമത്തുക. മൊത്ത വരുമാനത്തിൽ നിന്ന് തൊഴിലാളികൾക്ക് കൊടുക്കുന്ന ശമ്പളം (ഇവയുടെ നികുതി തിരിച്ചടവ് സ്ഥിര അക്കൗണ്ട് നമ്പറിൽ രേഖപ്പെടുത്തണം) അസംസ്കൃത വസ്തുക്കൾ (ഊർജ്ജം, ഇന്ധനം എന്നിവയുൾപ്പടെ) വാങ്ങുന്നതിൻെറ ചെലവ് പ്രതിവർഷ നിശ്ചല മൂലധന ചിലവിൻെറ 10 ശതമാനമെന്ന തോതിൽ തേയ്മാനം എന്നിവ കുറച്ചാൽ കോർപ്പറേഷൻ നികുതിയുടെ നിർവ്വചനമായി.

ഓവർ ഹെഡുകൾ കിഴിവുകളായി അനുവദിക്കില്ല.

പ്ലാൻറ്, യന്ത്രങ്ങൾ എന്നിവയുടെ മുതൽ മുടക്കിന്മേൽ 5 ശതമാനം കിഴിവ് അനുവദിക്കും.

ഇന്ത്യൻ കമ്പനികളുടെ നികുതി തോത് താഴെ പറയും വിധമായിരിക്കും:

| നികുതി സ്ലാബ് (രൂപ) | മാർജിനൽ നികുതി തോത് |
|---|---|
| 50 ലക്ഷത്തിൽ താഴെ | 15% |
| 50 ലക്ഷം മുതൽ 5 കോടിവരെ | 20% |
| 5 കോടി മുതൽ 10 കോടിവരെ | 25% |
| 10 കോടി മുതൽ മേലോട്ട് | 30% |

വിദേശ ഇന്ത്യാക്കാർ, ഫെറ കമ്പനികൾ എന്നിവരുടെ നികുതി തോത് ഓരോ സ്ലാബിലും 5 ശതമാനം കണ്ട് ഉയർന്നിരിക്കും.

ഇത് ചെറുകിട ഇടത്തരം മേഖലകൾക്ക് പ്രചോദനം നല്കും.

സ്ഥാപനങ്ങൾ അനാവശ്യചിലവുകൾ വെട്ടിക്കുറക്കുന്നതിന് ഈ നടപടി പ്രോത്സാഹിപ്പിക്കും.

മാനേജീരിയൽ തലത്തിലുള്ള ഉയർന്ന പ്രതിഫലത്തുക കുറക്കുന്നതിന് ഇത് സഹായിക്കും.

വിഭവ പരിപാലനം, പരിസ്ഥിതി സംരക്ഷണം എന്നിവ പ്രോത്സാഹിപ്പിക്കുന്നത്കൊണ്ട് ശുചിത്വമുള്ള പരിസ്ഥിതി ഒരു യാഥാർത്ഥ്യമാകും.

ഉപഭോഗ വസ്തുക്കൾ ലീസിനെടുക്കുന്നത് കിഴിവായി കണക്കാക്കപ്പെടില്ല. ലീസ്കമ്പനികൾക്ക് ഉപഭോഗ വസ്തുക്കളുടെ ഇടപാടുകളിൽ ഉയർന്ന കടം ഇക്വിറ്റി അനുപാതം അനുവദിക്കില്ല.

## g) എക്സൈസ് നികുതികൾ

അടിസ്ഥാന ഉല്പന്നങ്ങൾ, ഘടക പദാർത്ഥങ്ങൾ എന്നിവയ്ക്ക് മേലുള്ള നികുതി കുറയ്ക്കുകയോ വേണ്ടെന്ന് വയ്ക്കുകയോ ചെയ്യും. ഇതിലൂടെ സാക്ഷാത്കരിക്കപ്പെടുന്ന ലഘൂകരണം കമ്പ്യൂട്ടർ വല്ക്കരണത്തേയും, തിരിച്ചും മറിച്ചും ഒത്തുനോക്കുന്നതിനേയും സഹായിക്കും.

ആഢംബര വസ്തുക്കൾ, സിഗരറ്റുകൾ എന്നിവയുടെ മേലുള്ള തീരുവ പഴയ കാലത്തേത് പോലെതന്നെ തുടരും. എക്സൈസ് പരിധിയിൽ നിലനിർത്തുന്ന ഉല്പന്നങ്ങൾ. (ബജറ്റ് ഹെഡോട്കൂടി) തേയില (B), പഞ്ചസാര (17), സിഗററ്റും, പുകയിലയും (27), പെട്രോളിയം ഉല്പന്നങ്ങൾ (34.36) അദ്ധ്യായം 27 (40), കളറുകൾ (48,49), സുഗന്ധവസ്തുക്കൾ(51.53), ടയറും, ട്യൂബും മറ്റും (62,63) പേപ്പർ (71), തുണിത്തരങ്ങൾ (73-87), കോട്ടൺ ഒഴികെ, സെറാമിക്കും, ഗ്ലാസ്സും (99,100) കട്ട്ലറിയും മറ്റും (111), യന്ത്രങ്ങൾ, റഫ്രിജറേറ്ററുകൾ (115,116), റേഡിയോ, ടി.വി, വി.സി.ആർ (123) കാറുകൾ (128) മറ്റുള്ളവ(133-138) എന്നിവയായിരിക്കും. 1993-94 ലേക്ക് പ്രൊജക്റ്റ് ചെയ്യപ്പെട്ടിട്ടുള്ള കണക്കിനേക്കാൾ എക്സൈസ് നികുതി ശേഖരണം, ഏകദേശം 50 ശതമാനം കണ്ട് കുറവായിരിക്കും.

## 1) കസ്റ്റംസ് തീരുവകൾ

വില്പന നികുതി, എക്സൈസ് നികുതി എന്നിവയിൽ വരുത്തുന്ന കുറവിനനുസൃതമായി ഒരു വർഷത്തിനുശേഷം കസ്റ്റംസ് തീരുവയും കുറയ്ക്കേണ്ടതാണ്. അത്യാവശ്യമല്ലാത്ത വസ്തുക്കളുടെ ഇറക്കുമതി വെട്ടിച്ചുരുക്കിയത് മൂലം എക്സൈസ് തീരുവയുടെ ശേഖരണത്തിൽ പെട്ടെന്ന് തന്നെ 20 ശതമാനം കുറവുണ്ടാവും. മാറിയ സാഹചര്യത്തിൽ രൂപയുടെ വിദേശ വിനിമയ നിരക്കിൽ വെട്ടിക്കുറവും ഉണ്ടാവുമെന്നു പ്രതീക്ഷിക്കേണ്ട.

സമയ ബന്ധിത ചട്ടക്കൂട്ടിൽ നിന്നുകൊണ്ട് ,ഇന്ത്യൻ വ്യവസായത്തിന് സംരക്ഷണം നല്കും. ഒരു ഉല്പന്നം ഇന്ത്യയിൽ നിർമ്മിക്കാമെന്ന് ഏത് ഇന്ത്യൻ ഉല്പാദകൻ അവകാശപ്പെട്ടാലും ആ സംരഭകന് 5 വർത്തേക്ക് സംരക്ഷണം നല്കും.

# 1993-94 ലേക്കുള്ള ബജറ്റ്

# നിർദ്ദേശങ്ങളുടെ സവിശേഷതകൾ

## a. വരുമാനത്തിൻെറ ഗതിവിഗതികൾ.

1991-94 ലേക്കുള്ള ബജറ്റ് നിർദ്ദേശങ്ങൾ അനുസരിച്ച് ആദായ നികുതിയിലൂടെ ശേഖരിക്കുന്ന തുക 42,000 കോടി രൂപയായി വർദ്ധിക്കും. 4 കോടി നികുതിദായകരെ(ജനസംഖ്യയുടെ 4.5 ശതമാനം) നികുതി പരിധിക്കുള്ളിൽ കൊണ്ടുവന്നു കൊണ്ടാകും ഇത് സാദ്ധ്യമാകുക. കോർപ്പറേഷൻ നികുതി 16000 കോടിയും, സ്വത്ത് നികുതി 7000 കോടിയും, പലിശ നികുതി 1000 കോടിയും മറ്റ് പ്രത്യക്ഷ നികുതികൾ 1000 കോടിയുമായിരിക്കും. പ്രത്യക്ഷ നികുതി വഴി ശേഖരിക്കുന്നമൊത്തം തുക 1992-93ൽ 18000 കോടിരൂപയായിരുന്നത് 67,000 കോടിരൂപയായി വർദ്ധിക്കും. അതായത് ഓരോ നികുതിദായകനും ശരാശരി 16,750 രൂപ നികുതിയായി നല്കേണ്ടിവരും.

പരോക്ഷ നികുതി ശേഖരണത്തിൽ കുറവുണ്ടാകും. 1993-94 ഓടെ എക്സൈസ് നികുതി ഇന്നത്തേതിൻെറ പകുതിയായി കുറയും. രൂപയുടെ വിനിമയമൂല്യം

വെട്ടിക്കുറയ്ക്കൽ, ഇറക്കുമതി വർദ്ധന എന്നിവ ഉണ്ടാകാത്തത്കൊണ്ട് കസ്റ്റംസ് തീരുവയിൽ 20 ശതമാനം കുറവുണ്ടാകും. ചുങ്ക നിരക്കുകൾ ശിക്ഷാർഹമായ അളവിലേക്ക് വർദ്ധിപ്പിച്ചുകൊണ്ട് അനാവശ്യവസ്തുക്കളുടെ ഇറക്കുമതി കുറയ്ക്കാൻ ശ്രമിക്കും. സ്വർണ്ണം/വെള്ളി എന്നിവയുടെ ഇറക്കുമതി, ബാഗ്ഗേജ് നിയമങ്ങളുടെ ഉദാരവല്ക്കരണം എന്നിവ വേണ്ടെന്ന് വയ്ക്കും. കള്ളപ്പണ സമ്പദ്ഘടനയേയും, സമൂഹത്തിലെ ഏറ്റവും ഉയർന്ന മൂന്ന് ശതമാനം ജനസംഖ്യയുടെ ലിക്വിഡിറ്റിയേയും തടയുന്നതോടെ, മുകളിൽ സൂചിപ്പിച്ച ഉല്പന്നങ്ങളുടെ ഡിമാൻറും കള്ളകടത്തും കുറഞ്ഞുവരും എന്നാണ് കണക്ക് കൂട്ടൽ.

1992-93 ലെ മൊത്തം പരോക്ഷ നികുതി വരുമാനം 57,400 കോടിരൂപയായിരുന്നത് 1993-94 ഓടെ 41,300 കോടിയായി കുറയും ഇത് അടിസ്ഥാന-ഇടനില ഉല്പന്നങ്ങൾ, അവസാന ഉല്പന്നങ്ങൾ എന്നിവയുടെ വിലകൾ കുറയാൻ സഹായിക്കും. ഈ ഉല്പന്നങ്ങളുടെ നിയന്ത്രിതവിലകൾ അനുയോജ്യമായ രീതിയിൽ കുറയ്ക്കും.

പരോക്ഷ നികുതിയുടെ വിഴുപ്പ് ഏറെ പേറുന്ന പൊതുമേഖലയുടെ ലാഭത്തോത് വർദ്ധിക്കും എന്നാണ് കണക്കാക്കപ്പെടുന്നത്. നികുതിയേതര വരുമാന ശേഖരണം വർദ്ധിപ്പിക്കാൻ ഇത് സഹായിക്കും. അങ്ങനെ മൊത്തം റെവന്യൂവരുമാനം 1992-93 ൽ 95,000 കോടി രൂപയായിരുന്നത് 1993-94 ഓടെ 1,31,600 കോടിയായി വർദ്ധിക്കും.

വിപണിയിൽ നിന്നുള്ള കടം വാങ്ങൾ കുറക്കുന്നതുകൊണ്ടും, പൊതുമേഖലാ ഇക്വിറ്റികളുടെ വില്പന നിർത്തലാക്കുന്നത്മൂലവും മൂലധന വരവിൽ കുറവുണ്ടാകും. സമ്പാദ്യവുമായി ബന്ധപ്പെട്ട നികുതി ആനുകൂല്യങ്ങൾ നിർത്തലാക്കുന്നത്കൊണ്ട് മറ്റ് തരത്തിലുള്ള വായ്പകളുടെ വർദ്ധനയും മന്ദഗതിയിലാകും 1992-93 ൽ 36,500 കോടി രൂപയായിരുന്ന മൂലധന വരവ് 34000 കോടി രൂപയായി കുറയും.

## b. ചിലവിൻെറ ഗതിവിഗതികൾ.

പദ്ധതിയേതര ചിലവുകളുടെ വളർച്ച മന്ദഗതിയിലാകും. ഏറ്റവും പ്രധാന ഘടകമായ, പലിശയിൽ നിന്നുള്ള ചെലവ് ഉയരും പക്ഷേ ഈ വളർച്ച പണ്ടത്തെ അപേക്ഷിച്ച് താഴ്ന്ന തോതിലായിരുക്കും കാരണം ഉയർന്ന പലിശയുള്ള കടങ്ങൾ അടച്ചു തീർക്കുമെന്നാണ് അനുമാനം പ്രതിരോധ ചിലവ് കഴിഞ്ഞ വർഷത്തെ നിലവാരത്തിൽ തന്നെ നിലനില്ക്കും. സബ്സിഡികളും പോയവർഷത്തെ നിലവാരത്തിൽ നിലനിർത്തും. എന്നാൽ പരോക്ഷ നികുതികൾ, ഘടക ഉല്പാദന ചിലവ് എന്നിവ കുറയുന്നതുകൊണ്ട് സബ്സിഡികൾ കുറഞ്ഞേക്കും. നികുതി വരുമാനത്തിൽ വലിയൊരു പങ്ക് സംസ്ഥാനങ്ങൾക്ക് ലഭിക്കുന്നത് കൊണ്ട്, സംസ്ഥാനങ്ങൾക്ക് ഗ്രാൻറുകൾ അനുവദിക്കേണ്ടതായി വരില്ല. സംസ്ഥാനങ്ങൾക്കുള്ള പദ്ധതിയേതര വായ്പകളും നിർത്തലാക്കാവുന്നതാണ്. മറ്റ് ചിലവുകൾ ഇപ്പോഴത്തെ നിലവാരത്തിൽതന്നെ നിലനിർത്താം.

ഫലത്തിൽ പദ്ധതിയേതര ചിലവുകൾ 1992-93 ൽ 84175 കോടി രൂപയായിരുന്നത് 1993-94 ഓടെ 83,155 കോടിയായി കുറയും.

## c. മൂലധന ചിലവുകൾ.

മുലധന ചിലവ് 1992-93 ൽ 28000 കോടിരൂപയായിരുന്നത് 1993-94 ഓടെ 39,603 കോടിയായി ഉയരും.

## d. കേന്ദ്ര പദ്ധതി ചിലവുകൾ

പൊതുമേഖലയുടെ അടങ്കൽ ബജറ്റിലെ വകയിരുത്തലും പുറമേ നിന്നു സമാഹരിക്കുമെന്ന് പ്രതീക്ഷിക്കുന്ന പണവും ചേർത്താൽ 30,000 കോടി രൂപയായി

ഇത്, ഉയരും പൊതുമേഖലയുടെ ലാഭം വർദ്ധിക്കുന്നതുകൊണ്ട് ഇത് തീർത്തും സാദ്ധ്യമായ ലക്ഷ്യമാണ്. പദ്ധതിക്കായുള്ള ബജറ്ററി സഹായം 1993-94ൽ 35,878 കോടി രൂപയായിരിക്കും. ഇത് 1992-93 ൽ 18500 കോടിയായിരുന്നു.

മൊത്തം കേന്ദ്ര പദ്ധതി വിഹിതം 1992-93ൽ 40,500 കോടി രൂപയായിരുന്നത് 1993-94 ഓടെ 65,878 കോടിയായി വർദ്ധിക്കും.

നടന്നുകൊണ്ടിരിക്കുന്ന പദ്ധതികൾ വേഗത്തിൽ നടപ്പാക്കാനുള്ള നടപടികളുണ്ടാകണം.

1992-93 ലെ കണക്കുകളെ അപേക്ഷിച്ച് കൃഷി, ഗ്രാമ വികസനം എന്നിവയ്ക്കുള്ള വിഹിതം 6900 കോടി രൂപ കണ്ട് വർദ്ധിക്കും. ഗ്രാമീണ തോഴിൽ ദായക പദ്ധതികൾ, കുടിവെള്ളം എന്നിവയ്ക്കാവും ഈ തുകയിൽ വലിയൊരു പങ്ക് ഉപയോഗിക്കുക. ഊർജ്ജ മേഖലയ്ക്ക് 7000 കോടി രൂപകൂടുതലായി ലഭിക്കും. സാമൂഹ്യ മേഖലകൾക്ക് ലഭിക്കുന്ന 3000 കോടിരൂപയിൽ ഏറിയ പങ്കും വിദ്യാഭ്യാസം, ആരോഗ്യം എന്നീമേഖലകൾക്കായി വിനിയോഗിക്കും. ഗതാഗതത്തിനും ടെലികമ്മ്യൂണിക്കേഷനും യഥാക്രമം 3000 കോടി, 2000 കോടി എന്നീ തോതിൽ അധിക പണം ലഭിക്കും. റെയിൽവേയുടെ വൈദ്യുതിവല്ക്കരണത്തിൻെറ വേഗത വർദ്ധിപ്പിക്കുകയും, ഗ്രാമീണ മേഖലകളിൽ കൂടുതൽ റോഡുകൾ നിർമ്മിക്കുകയും ചെയ്യും.

എയർകണ്ടീഷൻ ചെയ്ത റയിൽവേ ഗതാഗത നിരക്ക് വിർദ്ധിപ്പിക്കുതിലൂടെ പൊതുജനങ്ങളുടെ യാത്രാസൗകര്യങ്ങൾ മെച്ചപ്പെടുത്താനുള്ള പണം ലഭിക്കും എന്നാണ് പ്രതീക്ഷ. പൊതു ബജറ്റിലേക്ക് കൂടുതൽ പണം കണ്ടെത്തുന്നതിനായി ഹ്രസ്വ ദൂര വിമാന യാത്രക്ക്മേൽ കൂടുതൽ നികുതി ചുമത്തും. പൊതുടെലിഫോണുകൾ കൂടതൽ സ്ഥാപിക്കുന്നതിനായി വ്യക്തികളുടെ ടെലഫോണുകൾക്കുമേൽ സെസ്സ് ഏർപ്പെടുത്തും.

മുതൽമുടക്കിൽ ഉണ്ടാകുന്ന വൻവർദ്ധന, വിലക്കയറ്റം വർദ്ധിപ്പിക്കുകയില്ല കാരണം അതിനുള്ള പണം കണ്ടെത്തുന്നത് സമൂഹത്തിലെ ധനിക വിഭാഗത്തിൻെറ ഡിമാൻറ് കുറച്ചുകൊണ്ടും അവർക്കുമേൽ കൂടുതൽ നികുതി ഏർപ്പെടുത്തിക്കൊണ്ടുമാണം. അവസാനമായി മുതൽമുടക്കിൽ ഉണ്ടാകുന്ന വർദ്ധന മൂലധന ഉല്പാന്നങ്ങൾ അടിസ്ഥാന വ്യവസായം എന്നീ മേഖലകളിൽ നിലനില്ക്കുന്ന മാന്ദ്യം ഇല്ലാതാക്കുവാനും സാഹിയിക്കും.

## e. സംസ്ഥാനങ്ങളിലേയ്ക്കുള്ള സമ്പത്തിൻെറ കൈമാറ്റം

ഈ വർഷം സംസ്ഥാനങ്ങൾക്ക് പ്രത്യക്ഷ നികുതിയിലൂടെ ഉണ്ടാകുന്ന വരുമാനത്തിൽ 26500 കോടി രൂപയുടെ വർദ്ധനയുണ്ടാകും. എക്സൈസ് തീരുവ കുറയ്ക്കുന്നതുവഴി 8500 കോടിരൂപയുടെ വരുമാന നഷ്ടവും സംഭവിക്കും. നികുതി വിഹിതത്തിൽ നിന്നുള്ള മൊത്തം ലാഭം 18000 കോടി രൂപയായിരിക്കും. കേന്ദ്ര ബജറ്റിൽനിന്നും സംസ്ഥാനം, കേന്ദ്ര ഭരണ പ്രദേശങ്ങൾ എന്നിവിടങ്ങളിലേയ്ക്ക് കൈമാറുന്ന തുക15000 കോടി രൂപ കണ്ടുകുറയും. സംസ്ഥാനങ്ങൾ, കേന്ദ്രഭരണ പ്രദേശങ്ങൾ എന്നിവയ്ക്കുള്ള വായ്പകൾ, ഗ്രാൻറുകൾ എന്നിവയായി 8000 കോടിരൂപ; പദ്ധതി വരുമാന അക്കൗണ്ടിൽ സംസ്ഥാനങ്ങൾ, കേന്ദ്ര ഭരണ പ്രദേശങ്ങൾ എന്നിവയ്ക്കുള്ള കേന്ദ്ര വിഹിതം 7000 കോടിരൂപ എന്നിങ്ങനെയാവും കുറവുണ്ടാവുക.

അതായത്, സാമൂഹ്യ മേഖലകളിലെ ചിലവുകൾ വർദ്ധിപ്പിക്കാനും, മറ്റ് ആവശ്യ ചിലവുകൾക്കുമായി 3000 കോടിരൂപ അധികം സംസ്ഥാനങ്ങൾ, കേന്ദ്ര ഭരണ പ്രദേശങ്ങൾ എന്നിവയ്ക്ക് കഴിയും. 1992-93 ലെ 44,104 കോടി രൂപയുടെ സ്ഥാനത്ത് 1993-94ൽ സംസ്ഥാനങ്ങൾക്ക് 49,715 കോടിരൂപ ലഭിക്കും.

മുഴുവൻ വില്പന നികുതിയും (മദ്യം, ആഡംബര ഉല്പന്നങ്ങൾ എന്നിവയ്ക്കൊഴികെ) അടുത്ത 5 വർഷങ്ങൾക്കുള്ളിൽ ഗണ്യമായി കുറയ്ക്കാൻ സംസ്ഥാനങ്ങൾക്ക് കഴിയും എന്നാണ് പ്രതീക്ഷ. കാരണം, അപ്പോഴത്തേക്ക് പ്രത്യക്ഷ നികുതിയുടെ ഉയർന്ന നിലവാരത്തിൽ എത്തിക്കാനും കിട്ടാനുള്ള മുഴുവൻ തുക സംസ്ഥാനങ്ങൾക്ക് ലഭിക്കാനും തുടങ്ങും.

### f. കേന്ദ്രത്തിൻെറ റവന്യൂ കമ്മി

സംസ്ഥാനങ്ങൾ, കേന്ദ്ര ഭരണ പ്രദേശങ്ങൾ എന്നിവിടങ്ങളിലേയ്ക്കുള്ള ധന കൈമാറ്റം കുറയുന്നതുകൊണ്ട് കേന്ദ്രത്തിൻെറ റവന്യൂ ചിലവുകളിൽ കുറവുണ്ടാകും.

പരോക്ഷ നികുതിയിൽ വെട്ടിക്കുറവ് ഉണ്ടാകുന്നത് മൂലവും, വിലക്കയറ്റത്തിൻെറ തോത് കുറയുന്നത് കൊണ്ടും ഭക്ഷ്യധാന്യം, രാസവളം എന്നിവയ്ക്കുള്ള സബ്സിഡി കുറയുകയോ, മന്ദഗതിയിൽ മാത്രം വളരുകയോ ചെയ്യും ഇത് കണക്കിലെടുക്കുന്നില്ല.

ഉയർന്ന ചിലവുള്ള ചില കടങ്ങൾ അടച്ചുതീർക്കുന്നതിലൂടെ പലിശ ഭാരം കുറയാനിടയുണ്ട് എന്നാൽ ഇതും കണക്കിലെടുക്കുന്നില്ല.

1992-93 ലെ പുതുക്കിയ കണക്കുകളനുസരിച്ച് 14172 കോടിരൂപ കമ്മിയായിരുന്നു എങ്കിൽ 1993-94 ഓടെ അത് 2484 കോടിയുടെ മിച്ചമായി തീരും. ഈ തുക മൂലധന അക്കൗണ്ടിലേക്ക് ലഭ്യമാകും.

### g. ധനക്കമ്മി

മൊത്തം ആഭ്യന്തര ഉല്പാദനത്തിൻെറ (GDP) 4 ശതമാനമായി കുറച്ചുകൊണ്ടുവരും.

ജി.ഡി.പി. ഇപ്പോഴത്തെ വിലനിലവാരം അനുസരിച്ച് 12 ശതമാനം കണ്ടുയരും. 6 ശതമാനം വളർച്ചാനിരക്ക് വർദ്ധനയിലൂടെയും 6 ശതമാനം വിലവർദ്ധനയിലൂടെയും ആണ് ഇത് സംഭവിക്കുക.

1993-94 ജി.ഡി.പി. 7,70,000 കോടിരൂപ ആയിരിക്കും എന്നാണ് പ്രതീക്ഷ.

അതായത് ധനക്കമ്മി ഏതാണ്ട് 30,00 കോടി ആയിരിക്കും.

## വിവിധ സാധ്യതകൾ തമ്മിലുള്ള താരതമ്യവിശകലനം

ബജറ്റ് വിശകലനം ചെയ്യുക ബുദ്ധിമുട്ടാണ് കാരണം, സമ്പദ്ഘടനയെ കുറിച്ചുള്ള വിശദാംശങ്ങൾ ഗവണ്മെൻറ് പൊതുജനങ്ങളുടെ മുമ്പിൽ തുറന്നുകാട്ടാറില്ല. ബജറ്റ് തയ്യാറാക്കുമ്പോൾ ഉൾപ്പെടുത്തുന്ന വിവിധതരം കണക്കുകൊണ്ടുള്ള വേലത്തരങ്ങൽ വിശകലനം ഏറ്റെ ബുദ്ധിമുട്ടുള്ളതാക്കി തീർക്കുന്നു. ഗവണ്മെൻറിൻെറ പ്രകടനം കൂടുതൽ നല്ലതാണ് എന്ന് വരുത്തിതീർക്കാനും തങ്ങൾ പിൻതുടരുന്ന നയങ്ങളേറെ ഫലപ്രദമാണെന്ന് പൊതുജനത്തെ ബോധിപ്പിക്കാനുമാണ് ഈ പണി ചെയ്യുക. ഈ കാരണം കൊണ്ടാണ് വിശദാംശങ്ങൾ അടങ്ങിയ ഒരു ബദൽ ബജറ്റ് തയ്യാറാക്കാനുള്ള ശ്രമം നടത്താൻ മുതിരാത്തത്.

എല്ലാ ബജറ്റുകളും ഊഹക്കണക്കുകളെ (guesstimates) ആധാരമാക്കി ഉള്ളതാണെന്ന് അംഗീകരിക്കേണ്ടതുണ്ട്. ഗവണ്മെൻറിൻെറ പ്രതീക്ഷകൾ, നടപ്പാക്കാനുദ്ദേശിക്കുന്ന വിവിധ നയ നടപടികളുടെ ആഘാതത്തെക്കുറിച്ചുള്ള ധാരണ എന്നിവയെ അടിസ്ഥാനമാക്കിയാണ് ബജറ്റുകൾ തയ്യാറാക്കുക. ഇക്കാരണം കൊണ്ടാണ് ബജറ്റ് കണക്കുകൾ (Budget estimates), അവസാനക്കണക്കുകൾ ആകുന്നതിന് മുമ്പ് പല

വർഷങ്ങൾക്കുള്ളിൽ ഒന്നിലധികം തവണ തിരുത്തി എഴുതപ്പെടുന്നത്. വിവിധ സ്ഥൂല സൂചികകളെ കുറിച്ചുള്ള ഊഹക്കണക്കുകളെ അടിസ്ഥാനമാക്കി സ്ഥൂല സാമ്പത്തിക പ്രവണതകളെ കുറിച്ച് ചില നിഗമനങ്ങളിൽ എത്താൻ കഴിയും. അതിനുള്ള ശ്രമമാണ് ഇവിടെ നടത്തുന്നത്.

ഇതൊന്നുമാത്രമാണ് ഇവിടെ ചെയ്യുന്നത് എന്ന് പ്രത്യേകം ഓർമ്മിപ്പെക്കട്ടെ. ചില ലളിതമായ അനുമാനങ്ങളെ അടിസ്ഥാനമാക്കി സ്ഥൂല സാമ്പത്തിക സാദ്ധ്യതകളെ വിശകലനം ചെയ്യുകയാണ്. 1993-94 വരെ കാണാൻ കഴിയുന്ന മാറ്റമൊന്നുമില്ലാതെ 1993-94 വർഷത്തിലും തുടരുമെന്ന അനുമാനത്തിൽ 1993-94 ബജറ്റ് എന്തായിരിക്കുമെന്നാണ് മാതൃക 1 ൽ കൊടുത്തിരിക്കുന്നത്. റവന്യൂ കമ്മിയിലും ബജറ്റ് കമ്മിയിലും വർദ്ധന ഉണ്ടാവുന്നില്ലെങ്കിലും ധനകമ്മി കൂടുതൽ മോശമാകുന്നു. റവന്യൂ വരുമാനം മെച്ചപ്പെട്ട രീതിയിൽ തുടരുമെന്ന അനുമാനംമൂലമാണ് ഇത് സംഭവിക്കുന്നത്. ചെലവിന് ഒപ്പം റവന്യൂ ഉയരുന്നു. പക്ഷേ വായ്പകൾ ഗണ്യമായി ഉയരുന്നു തന്മൂലം കടഭാരവും രൂക്ഷമായൊരു പ്രതിസന്ധി ഉരുണ്ടുകൂടികൊണ്ടിരിക്കുകയാണെന്ന് വ്യക്തം. ഒരു മാറ്റം കൂടിയേ തീരൂ.

1992-93 ലെ പ്രവണതകൾ 1993-94ലും അതേപോലെ തുടരും എന്ന അനുമാനത്തിലാണ്. മാതൃക രണ്ട് തയ്യാറാക്കിയിട്ടുള്ളത് 10 ശതമാനം വിലക്കയറ്റവും, 10 ശതമാനം വിനിമയ നിരക്കിടിവും 2 ശതമാനം ദേശീയ വരുമാന വളർച്ചയും പ്രതീക്ഷിക്കപ്പെടുന്നു. ഈ മാതൃകയിൽ കടഭാരവും പലിശചെലവും ഗണ്യമായി ഉയരുന്നു. ബജറ്റ് കമ്മിക്ക് മാറ്റമില്ല. പക്ഷേ, ധനകമ്മിയും റവന്യൂകമ്മിയും ഉയരുന്നു. ധനകമ്മി ദേശീയവരുമാനത്തിൻെറ 5 ശതമാനമായി നിജപ്പെടുത്തിയിരിക്കുന്നു. ചെലവുകൾ വെട്ടിച്ചുരുക്കുന്നതുമൂലം പദ്ധതിയും സാമൂഹ്യക്ഷേമവും ദുർബലപ്പെടുന്നു ഇതായിരുന്നില്ല മാതൃക 1 ലെസ്ഥിതി. പൊതുമേഖലയുടെ ആഭ്യന്തര വിഭവ സമാഹരണവും ബജറ്റിലേക്കുള്ള സംഭാവനയും 1992-93ലെ നിലവാരത്തിൽ തന്നെ തുടരുന്നു.

മാതൃക 3 ൽ ധനകമ്മി 4 ശതമാനമായി കുറയ്ക്കുന്നു. കസ്റ്റംസ് നികുതികളിലും പ്രത്യക്ഷ നികുതികളിലും വെട്ടിക്കുറവുണ്ടാകുന്നു. എങ്കിലും ഇറക്കുമതി ഉദാര വല്ക്കരണത്തിൻെറ ഫലമായി കസ്റ്റംസ് നികുതി കുറയുന്നില്ല. പ്രത്യക്ഷ നികുതി കുറയുന്നു. വിഭവ സമാഹരണത്തിനായി പൊതുമേഖലാ ഓഹരി വില്പനയ്ക്കാക്കം കൂട്ടുന്നു. 1992-93 ലെ നിലവാരത്തിൽ പ്രതിരോധവും സബ്സീഡിയും നിലനിർത്തുന്നു. കൃഷിക്കാരുടെ കടാശ്വാസം പിൻവലിക്കപ്പെടുന്നു. പദ്ധതിയേതര ചെലവുകൾ ചുരുക്കിയിട്ടും ധനകമ്മിയെ പിടിച്ചുനിർത്താനായി യഥാർത്ഥ പദ്ധതി ചെലവു ചുരുക്കാൻ നിർബന്ധിതമാകുന്നു - പ്രത്യേകിച്ച് തൊഴിൽ ദാനമേഖലയിലും സാമൂഹ്യ ക്ഷേമ മേഖലയിലും പൊതുമേഖലയുടെ ആഭ്യന്തര വിഭവ സമാഹരണവും ബജറ്റിലേക്കുള്ള സംഭാവനയും 1992-93 ലെ നിലയിൽ തന്നെ തുടരുന്നു.

ഞങ്ങളുടെ ബദൽബജറ്റ് മാതൃകയിലാവട്ടെ മുൻപ് വിശദീകരിച്ചത് പോലെ ഒരു അടിസ്ഥാനപരമായ ധനനയ വ്യതിയാനത്തിനും തയ്യാറാകുന്നു. ധനപരമായ അഴിച്ചുപണിക്കുള്ള വിഭവങ്ങൾ രാഷ്ട്രത്തിന് ഇല്ല എന്ന വാദഗതി തള്ളിക്കളയുന്നു. ധനപരമായ അഡ്ജസ്റ്റ്മെൻറിന് വേണ്ടി രാഷ്ട്രം പൊതുമേഖലയെ ലേലം വിളിച്ച് വില്ക്കേണ്ടതില്ല. ലോകബാങ്ക് നാണയ നിധിയിലൂടെ നയങ്ങളുടെ ജനവിരുദ്ധ സ്വഭാവം തുറന്നുകാട്ടപ്പെടുന്നു. സർക്കാർ കഴിഞ്ഞ രണ്ടുവർഷമായി തുടർന്നുവരുന്ന സമീപനങ്ങളുടെ വരേണ്യ പക്ഷപാതിത്വം തുറന്നു കാട്ടപ്പെടുന്നു. ധനമന്ത്രി അവതരിപ്പിക്കാൻ പോകുന്ന ബജറ്റിൻെറ മാതൃകകൾ എന്ന നിലയിലല്ല മാതൃക ഒന്നും രണ്ടും ഇവിടെ ചേർത്തിരിക്കുന്നത്. ഇന്ത്യയുടെ മേൽ അടിച്ചേല്പിച്ചുകൊണ്ടിരിക്കുന്ന നിബന്ധനകളുടെ സ്ഥൂല ഉദാഹരണങ്ങൾ എന്ന നിലയിൽ മാത്രമാണ്.

ഇവിടെ ഞങ്ങൾ വച്ചിരിക്കുന്ന ബദൽ സാദ്ധ്യമായ പലതിൽ ഒന്നുമാത്രമാണ്. വിവിധ സാദ്ധ്യതകളെ കടഞ്ഞെടുത്തുകൊണ്ടേ ഇന്നാട്ടിലെ ജനങ്ങൾക്ക് ഒരു ബദൽ മാതൃകയെ സ്വീകരിക്കാനാവൂ. സാദ്ധ്യമായ ഒരു ബദൽ മാതൃകയെ വിശദീകരിക്കാനുള്ള ശ്രമമാണ് ഇവിടെ നടത്തിയത്. നാണയ നിധിയും ലോകബാങ്കും അടിച്ചേല്പിക്കുന്ന നയങ്ങൾക്ക് പകരം ഒരു ജനകീയ ബദൽ സൃഷ്ടിക്കുന്നതിനായുള്ള ചർച്ചകൾക്ക് ഇതിന് അടിത്തറയാകാനാകും എന്ന് ഞങ്ങൾ കരുതുന്നു.

## 6. പ്രത്യക്ഷ നികുതികളെ കുറിച്ചുള്ള കണക്കു കൂട്ടലുകൾ

### a) കമ്പനി നികുതി

1988-89 ലെ ആനുവൽ സർവ്വേ ഓഫ് ഇൻഡസ്ട്രീസിനെ അടിസ്ഥാനമാക്കി ഫാക്ടറിമേഖലയിലെ പുതുമൂല്യത്തിൽ നിന്നു തൊഴിലാളികളുടെ കൂലിയും പലിശയും കുറച്ചുകൊണ്ടാണ് ലാഭത്തിൻെറ മതിപ്പ് കണക്കുണ്ടാക്കിയത്. ഇതിനോടൊപ്പം 20 ശതമാനം ഓവർ ഹെഡ് ചെലവുകൾ എന്ന നിലയിലും 20 ശതമാനം ഉല്പാദനത്തെകുറിച്ചു കാണിക്കുന്നതിനുള്ള പരിഹാരമായും കൂട്ടിച്ചേർത്തു.

### b) ആദായ നികുതി

നിർദ്ദേശിച്ചിരിക്കുന്ന നിരക്കുപ്രകാരം സംഘടിത മേഖലയിലെ 2.5 കോടി തൊഴിലാളികളും നികുതി പരിധിക്കുള്ളിൽ വരും. ഇവരുടെ ശരാശരി വാർഷിക വരുമാനം 33,000 രൂപയാണ്. മൊത്തം ശമ്പളവരുമാനം 82,000 കോടിരൂപവരും.

ഏറ്റവും ഉയർന്ന വരുമാനക്കാരായ 5 ശതമാനം കുടുംബങ്ങളുടെ പക്കലാണ് കള്ളപ്പണം കണക്കാക്കാതെയുള്ള വരുമാനത്തിൻെറ 30 ശതമാനമെന്ന് എൻ.സി.എ.ആർൻെറ പഠനം തെളിയിക്കുന്നു. ഈ സർവ്വേയുടെ കണക്കുകളെ അടിസ്ഥാനപ്പെടുത്തി 95000 കോടി രൂപ വരുമാനമുള്ള 1.1 കോടി വ്യക്തികൾ ഉണ്ടെന്നുവരുന്നു. കള്ളപ്പണവും കൂടി ചേർത്താൽ ഇവരുടെ ശരാശരി വരുമാനം 3,00,000 രൂപവരും. ഇതിൻെറ 10 ശതമാനം നികുതിയായി പിരിച്ചാൽ 30,000 കോടി രൂപ ലഭിക്കും. ഈ വിഭാഗക്കാരും നേരത്തെ പറഞ്ഞ ശമ്പളക്കാരും വ്യത്യസ്ഥ വിഭാഗങ്ങൾ തന്നെയാണ്. ശരാശരി വാർഷിക വരുമാനത്തിൽ അത്രയേറെ അന്തരമുണ്ട്. ആയതിനാൽ രണ്ടുപ്രാവശ്യം ഒരേ ആളുകളെ വരുമാന കണക്കു കൂട്ടലിൽ ഉൾപ്പെടുത്തി എന്ന വിമർശനത്തിന് സാധുതയില്ല. സ്വത്തു നികുതിയും കാർ നികുതിയും വരുമാനത്തിൽ നിന്ന് കുറച്ചാണ് കണക്കാക്കിയിരിക്കുന്നത്.

ഇന്നു നികുതി ദായകർക്കുള്ള വിവിധങ്ങളായ സൗജന്യങ്ങൾ എടുത്തുകളയുന്നതിനെ പ്രത്യേകം കണക്കാക്കിയിട്ടില്ല. അതുകൊണ്ട് വളരെ മിതമായ ഒരു മതിപ്പു കണക്കാണ് നടത്തിയിട്ടുള്ളതെന്ന് പറയാം.

### c) കാർ നികുതി

രണ്ടുലക്ഷം രൂപ വിലയുള്ള 20 ലക്ഷം കാറുകൾ ഉണ്ടെന്ന് അനുമാനം.

### d) സ്വത്തു നികുതി.

1982 നാഷണൽ സാമ്പിൾ സർവ്വേ കണക്കുപ്രകാരം 1 ലക്ഷം രൂപയേക്കാളേറെ ആസ്തികളുള്ള 29 ലക്ഷം കുടുംബങ്ങൾ നഗരങ്ങളിലുണ്ടായിരുന്നു. ഇവരുടെ ശരാശരി ആസ്തികളുടെ വില 2.3 ലക്ഷം രൂപയായിരുന്നു. ഇതിൽ 80 ശതമാനവും ഭൂമിയുടേയും കെട്ടിടത്തിൻേറയും വിലയായിരുന്നു. അസമത്വം വർദ്ധിച്ചിട്ടില്ലെന്നും

അനുപാതങ്ങൾ 1982 ലെപ്പോലെ തന്നെ തുടരുന്നു എന്നതിൻേറയും അടിസ്ഥാന ത്തിൽ വിലക്കയറ്റത്തെ കണക്കിലെടുക്കുമ്പോൾ 1993-94 ശരാശരി 11.5 ലക്ഷം രൂപ ആസ്തികളുള്ള 44 ലക്ഷം കുടുംബങ്ങൾ ഉണ്ടെന്നു വരുന്നു. 1 ശതമാനം നികുതി വച്ച് അല്ലെങ്കിൽ ഒരു കുടുംബത്തിന് 11,500 രൂപ വച്ച് 5000 കോടിരൂപ നികുതി വരുമാനം ലഭിക്കുന്നു.

ഗ്രാമീണ ധനിക കുടുംബങ്ങളും നികുതി നല്കേണ്ടതാണ്. പക്ഷേ അവയെ പ്രത്യേകം കണക്കുകൂട്ടിയിട്ടില്ല. അതും ഇതിനോടൊപ്പം ചേർക്കേണ്ടതാണ്.

ഈ നികുതിക്ക് ഒരു കഴിവും ഇല്ല. അവരുടെ പേരിലായാലും ശരി രണ്ടുവർഷം തുടർച്ചയായി അടച്ചില്ലെങ്കിൽ റവന്യൂ റിക്കവറി നടപടിക്ക് വിധേയമാ കേണ്ടി വരും.

ഷെയറുകളുടെ മൊത്തം കമ്പോള വില 2 ലക്ഷം കോടി രൂപയാണ്. ഇതിൽനിന്ന് മറ്റൊരു 2000 കോടി രൂപയുടെ നികുത വരുമാനമാണ് പ്രതീക്ഷിക്കു ന്നത്. ഡിവിഡൻറിൽ നിന്ന് ഈടാക്കുന്ന നികുതി പിന്നീട് അഡ്ജസ്റ്റ് ചെയ്യാൻ അനുവദിക്കുന്നതാണ്.

## e) പലിശ നികുതി, മൂലധന നേട്ട നികുതി, എസ്റ്റേറ്റ് ഡ്യൂട്ടി, ഗിഫ്റ്റ് നികുതി.

ഈ ഇനങ്ങളിലായി 2000 കോടിയാണ് പ്രതീക്ഷിക്കുന്ന വരുമാനം. സ്വത്തു നികുതി ഇനത്തിലെ മതിപ്പ് കണക്കു സമ്പ്രദായം തന്നെയാണ് ഇവിടെയും അനു വർത്തിച്ചിട്ടുള്ളത്.

ഗിഫ്റ്റ് നികുതിയും മൂലധന നേട്ടനികുതിയും എസ്റ്റേറ്റ് ഡ്യൂട്ടിയും സ്വത്തു നികുതിയും വെട്ടിക്കുന്നതു തടയുന്നതിനാവശ്യമാണ്. മാത്രമല്ല ഇത് ഊഹകച്ചവട ത്തെ നിരുത്സാഹപ്പെടുത്തുന്നു. വലിയ നികുതി വരുമാനം ഈ ഇനങ്ങളിലായി ലഭിച്ചില്ലെങ്കിലും ഈ നികുതികൾ മറ്റും ലക്ഷ്യങ്ങൾ കൈവരിക്കുന്നുണ്ട്. പലിശ നികുതിയിൽ നിന്ന് നേരിട്ട് 1000 കോടി രൂപയാണ് പ്രതീക്ഷിക്കുന്നത്. ബാക്കി ആദായ നികുതിയുടെ ഭാഗമായിട്ടാണ് പിരിയുക. 44 ലക്ഷം സ്വത്ത് നികുതി ദായകരിൽ നിന്നായിരിക്കും സ്റ്റേറ്റ് ഡ്യൂട്ടി മുഖ്യമായും പിരിക്കുക. 1 ശതമാനം സ്വത്ത് എല്ലാവർഷവും ഈ നികുതി വലയത്തിലാകുമെന്നും 50 ശതമാനം സ്വത്തിന് ഒഴിവുലഭിക്കുമെന്നും ഉള്ള അനുമാനത്തിൽ 1300 കോടിരൂപ പിരിക്കാൻ കഴിയും. ഇത് 1000 കോടിയേ വകയിരുത്തിയിട്ടുള്ളു. ഗ്രാമീണ മേഖലയിൽ നിന്ന് ഈ ഇനത്തിൽ ലഭിക്കാവുന്ന വരുമാനം വകയിരുത്തിയിട്ടില്ല.



